| Name of Range, date of auction & time | | IA | IB | IC | IIA | IIB | IIC | III | IV | V | Name of Plantations |
|---|---|---|---|---|---|---|---|---|---|---|---|
| Arienkavu Range on 23-3-1983 at 11.00 a.m. | (5) | .. | .. | .. | .. | .. | .. | .. | .. | 2500 | .. Collected from 1978 Teak Plantation Murugappanchal in Arienkavu Range |
| Do. | (6) | 12 | 1 | 1 | 26 | 16 | 10 | 89 | .. | .. | .. Collected from 1960 Teak Plantation, Rajakkade |
| Do. | (7) | 8 | 2 | .. | 13 | 15 | 3 | .. | 30 | ... | ... do. |
| Do. | (8) | 2 | 1 | .. | 9 | 11 | 26 | 281 | .. | ... | .. Collected from 1960, 1964 and 1966 Teak Pln. Rahakkade |
| | | | | | | | | | | | Item No. 6 to 8 is to be sold at the risk & loss of Exe. Engineer, R.S. Dn. KSEB, Kundara |

Earnest money deposit.—Rs. (1000) One thousand only.

(4) The above quantity shown is only approximate, additional number of teak poles available for disposal at the time of auction may also be auctioned in the sale. Poles, if any, selected by the P & T Department and K.S.E. Board till the date of auction will be excluded from the sale.

Further details can be had either from the Divisional Forest Officer, Thenmala or from the Range Offices, Thenmala and Arienkavu.

II

ലേലപ്പരസ്യം

നമ്പർ സി-2-4467/82. 1983 മാർച്ച് 1.

ഈ ഡിവിഷനിൽ തെൻമല റെയിഞ്ചിൽപ്പെട്ട റെയ്ക്കൽ ഹൈസ്കൂൾ കോമ്പൗണ്ടിൽ നിന്നിരുന്ന മരങ്ങളിൽനിന്നും ശേഖരിച്ച് സ്ഥലത്തുതന്നെ അട്ടി വച്ചിട്ടുള്ള. മാവ്, ഇലവ്, പ്ലാവ്, എന്നീ ഇനങ്ങളിലായി 14 കഷണം തടികളും (11.336 ക്യൂ. മീ.) മാവ്, ഇലവ്, പ്ലാവ്, പുളി എന്നീ ഇനങ്ങളിലായി 19.5 മെ. ടണ്ണ് വിറകും, 22-6-1982-ലെ കേരളാ സർക്കാർ ഗസററിൽ പേജ് 276 മുതൽ 279 വരെ വിവരിക്കുന്ന സർക്കാർ ഡിപ്പോ ലേല നിബന്ധനകൾക്ക് വിധേയമായി 1983 മാർച്ച് മാസം 23-ാം തീയതി പകൽ 3 മണിക്ക് സ്ഥലത്തുവച്ച് തെൻമല ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ടി ദിവസം ഏതെങ്കിലും കാരണവശാൽ ഒഴിവുദിവസമായി വന്നാൽ അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വച്ച് ലേലം നടത്തുന്നതാണ്. ലേലത്തിൽ ചേരണമെന്ന് ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി തടികളും വിറകും കണ്ടു ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാണ്. കൂടുതൽ വിവരങ്ങൾ തെൻമല റെയിഞ്ചാഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

കാലാവധി.—ലേലം സ്ഥിരപ്പെടുത്തിയ വിവരം അറിയിക്കുന്ന തീയതി മുതൽ 52 ദിവസം.

നിരതദ്രവ്യം.—500 (അഞ്ഞൂറു രൂപ).

Thenmala.

K. DHARMAPALAN,
*Divisional Forest Officer.*

## KALLARVALLEY TEAK PLANTATION DIVISION

ടാങ്കിയാ ലേലപ്പരസ്യം

നമ്പർ സി1-365/83. 1983 ഫെബ്രുവരി 25.

ഈ ഡിവിഷനിൽപ്പെട്ടതും താഴെ പട്ടികയിൽ വിവരിക്കുന്നതുമായ പ്ലാന്റേഷനുകളിൽ ടാങ്കിയാ വ്യവസ്ഥപ്രകാരം രണ്ടുവിള കപ്പ (മരച്ചീനി) കൃഷി ചെയ്യുന്നതിനുള്ള അവകാശം 24-3-1983 പകൽ 11 മണിക്ക് അച്ചൻകോവിൽ ഡിവിഷണൽ ഫോറസ്റ്റാഫീസിൽവച്ച് അർഹതയുള്ള ഹരിജൻ/ഗിരിജൻ സഹകരണ സംഘങ്ങൾക്ക് അലോട്ടുചെയ്യുന്നതും അങ്ങനെ അലോട്ടുചെയ്യാൻ കഴിയാതെ വരുന്ന പ്ലാന്റേഷനുകൾ അന്നു പകൽ 3 മണിക്ക് അച്ചൻകോവിൽ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്യുന്നതുമാണ്. അലോട്ടുമെൻറിനും ലേലത്തിനും നിശ്ചയിച്ചിട്ടുള്ള തീയതി പൊതു ഒഴിവുദിവസമായി വരുന്ന പക്ഷം തൊട്ടടുത്ത പ്രവൃത്തി ദിവസം അലോട്ടുമെൻറും ലേലവും നടത്തുന്നതായിരിക്കും.

കൃഷിക്കുള്ള അവകാശം അലോട്ടുചെയ്തു കിട്ടണമെന്നുള്ള ഹരിജൻ/ഗിരിജൻ സഹകരണ സംഘങ്ങൾ നിർദ്ദിഷ്ട ഫാറത്തിലുള്ള അപേക്ഷ താഴെ പട്ടികയിൽ കാണിച്ചിട്ടുള്ള തീയതിക്കകം ഈ ആഫീസിൽ കിട്ടത്തക്കവണ്ണം അയയ്ക്കേണ്ടതാണ്.

1981 മാർച്ച് 3-ാം തിയതിയിലെ ഗസററിൽ ഫോറസ്ററ് ഷീററ് 126 മുതൽ 128 വരെ പുറങ്ങളിൽ ഈ ഡിവിഷനിൽനിന്നും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള 6-2-1981-ലെ സി. 3-236/81-ാം നമ്പർ പരസ്യത്തിലെ പൊതു നിബന്ധനകൾ അലോട്ടുമെൻറിനും ലേലത്തിനും ബാധകമാണ്.

പാട്ടത്തുക 500 രൂപയിൽ കുറവായിവന്നാൽ അന്നേദിവസം മുഴുവൻ പാട്ടത്തുകയും ഒടുക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിൽ പ്രവൃത്തിദിവസം നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്.

പട്ടിക

| പ്ലാൻേറഷൻ | കൂപ്പ് | സബ്കൂപ്പ് | വിസ്തീർണ്ണം | സബ്കൂപ്പ് | വിസ്തീർണ്ണം |
|---|---|---|---|---|---|
| റെയിഞ്ച് I | | | | | |
| 1982 തേക്ക് പ്ലാൻേറഷൻ XV പനംതോപ്പ് (1980-ൽ പ്ലാൻറു ചെയ്ത ഭാഗങ്ങൾ ഉൾപ്പെടെ) | | 1 | 9.00 | 9 | 10.60 |
| | | 2 | 10.45 | 10 | 12.20 |
| | | 3 | 11.48 | 11 | 12.28 |
| | | 4 | 10.55 | 12 | 10.40 |
| | | 5 | 11.88 | 13 | 10.48 |
| | | 6 | 11.90 | 14 | 10.98 |
| | | 7 | 12.90 | 15 | 10.30 |
| | | 8 | 10.88 | | |
| 1968 പ്ലാൻേറഷൻ ചിററാർമൂഴി | | | | | |
| 1980 ഈട്ടി പ്ലാൻേറഷൻ | | | 7.36 | | |
| 1981 ഈട്ടി പ്ലാൻേറഷൻ | | | 6.50 | | |
| റെയിഞ്ച് IV | | | | | |
| 1981 തേക്ക് പ്ലാൻേറഷൻ XIV പനംതോപ്പ് | | 13 | 10.30 | | |
| | | 14 | 9.90 | | |
| | | 15 | 8.80 | | |
| 1983 തേക്ക് പ്ലാൻേറഷൻ XVII B | വളയം | 1 | 9.28 | | |
| | | 2 | 8.80 | | |
| | | 6 | 8.80 | | |
| ടി | XIV പനംതോപ്പ് | 11 | 9.40 | | |
| | | 12 | 9.40 | | |

കുറിപ്പ്:—ആവശ്യമെന്നുതോന്നുന്നപക്ഷം 1980, 1982 എന്നീ പ്ലാൻേറഷൻ ഏരിയാ പ്രത്യേകം പ്രത്യേകമായി ലേലം ചെയ്യുന്നതുമാണ്.

2. സഹകരണസംഘങ്ങളിൽനിന്നും അപേക്ഷ ലഭിച്ചിരിക്കേണ്ട അവസാന തിയതി.—23-3-1983.
3. പ്ലാൻേറഷനുകൾ അലോട്ടുചെയ്യുന്ന സമയവും തീയതിയും.— 24-3-1983 പകൽ 11 മണിക്ക്.
4. അലോട്ടുചെയ്യാൻ കഴിയാത്ത പ്ലാൻേറഷനുകളുടെലേലസമയവും തിയതിയും.—24-3-1983 പകൽ 3 മണിക്ക്.
5. നിരതദ്രവ്യം.—ഓരോ സബ്കൂപ്പിനും 500 രൂപ വീതം
6. പാട്ടക്കാലാവധി.—ഉടമ്പടി തീയതിമുതൽ 31-3-1985 വരെ
7. അനുവദിക്കുന്ന കൃഷി.—രണ്ടുവിള കപ്പ (മരച്ചീനി)

അച്ചൻകോവിൽ.

ററി. സി. തോമസ്,
ഡിവിഷണൽ ഫോറസ്ററാഫീസർ.

---

## SOUTHERN CIRCLE, QUILON

ലേലപ്പരസ്യം

ക്യൂ. എ. 2-2620/81. 1983 ഫെബ്രുവരി 24.

താഴെ ഷെഡ്യൂളിൽ വിവരിക്കുന്ന ഡിപ്പോകളിൽനിന്നും അടിയിൽ വിവരിക്കുന്ന ചട്ടങ്ങൾക്ക് വിധേയമായി തടി, കഴ, തേക്കിൻെറയും ഈട്ടിയുടെയും കഷണങ്ങൾ, കാട്ടുവിറക് മുതലായവ ലേലം ചെയ്തു വിൽക്കപ്പെടുന്നതാണ്. എക്സ്പോർട്ട് ഇനത്തിൽപ്പെടുന്ന ഏതെങ്കിലും തേക്കു തടികൾ വിൽപ്പനയ്ക്ക് തയ്യാറാകുന്നതായാൽ പ്രസ്തുത തേക്കുതടികളും അതാതു ദിവസം മററു തടികളോടുകൂടി ലേലം ചെയ്തു വിൽക്കപ്പെടുന്നതാണ്. ലേലം അതാതു ദിവസം പത്തുമണിക്ക് ആരംഭിക്കുന്നതും അഞ്ചുമണിവരെ തുടരുന്നതുമായിരിക്കും. എന്നാൽ 12.30 മുതൽ രണ്ടു മണിവരെയുള്ള ഒന്നരമണിക്കൂർ സമയം ഉച്ചഭക്ഷണത്തിനു വേണ്ടി ഒഴിവുള്ളതായിരിക്കുന്നതാണ്.

ലേലനിബന്ധനകൾ

1. (1) ഓരോ ഡിപ്പോയിലും അതാതിനു നിശ്ചയിച്ചിരിക്കുന്ന തിയതികളിൽ ലേലം നടത്തുന്നതായിരിക്കും. ലേലദിവസം പൊതു ഒഴിവു ദിവസമാകുന്നതായാൽ ടി ലേലം നടത്തുന്നതല്ല.

(2) സാധാരണ തടികൾ, ജാതിയും തരവും തിരിച്ച് സൗകര്യമുള്ള ലോട്ടുകളായി ലേലത്തിനു വയ്ക്കുന്നതാണ്. ഓരോ ജാതിയിലും തരത്തിലുമുള്ള തടികൾ മാത്രമേ ഒരു ലോട്ടിൽ ഉൾപ്പെടുത്തുകയുള്ളു. ഇങ്ങനെയുള്ള ഓരോ ലോട്ടും തേക്കും ഈട്ടിയും ഒഴിച്ച് ഇതര ഇനത്തിൽപ്പെട്ടവ ഇരുപത് ഘനമീററിൽ കവിയാത്തതുമായിരിക്കും.

കയററുമതിയിനത്തിലോ, അളവിലോപെട്ട തേക്ക് ഈട്ടി എന്നീ ഇനത്തിൽപ്പെട്ട ഓരോ തടിയും ഓരോ പ്രത്യേക ലോട്ടുകളായും പ്രസ്തുത ഇനത്തിൽ തന്നെയുള്ള മററു തടികൾ തേക്ക് പത്തു ഘനമീററിൽ

കവിയാതെയും ഈട്ടി 5 ഘനമീററററിൽ കവിയാതെയുമുള്ള ലോട്ടുകളായും ലേലത്തിൽ വിൽക്കുന്നതാണ്.

കൂടാതെ ലേലം നടത്തുന്ന ഉദ്യോഗസ്ഥൻ (ഡി. എഫ്. ഒ.) യുക്തമെന്നു തോന്നുന്ന പക്ഷം ഒരു ലേലത്തിൽ ഒരേ ജാതിയിലും ഇനത്തിലുംപെട്ട വെള്ളക്കരങ്ങൾ കുറച്ചു ലോട്ടുകൾ ഒന്നിച്ചു ചേർത്തുവിൽക്കുന്നതിന് അധികാരമുണ്ടായിരിക്കും. എന്നാൽ ഇത് അഞ്ചു ലോട്ടുകളിൽ അധികരിക്കുകയില്ല.

2. (1) ലേലത്തിൽ ചേരാനാഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പുതന്നെ നിരതദ്രവ്യമായി 1000 രൂപ നിക്ഷേപിക്കേണ്ടതാകുന്നു. അതുകൂടാതെ ലേലനോട്ടീസിലെ നിബന്ധനകൾ സമ്മതിച്ചതായികൂടി നോട്ടീസിൽ ഒപ്പിട്ടുകൊടുക്കേണ്ടതാകുന്നു. കയററുമതിക്കു കൊള്ളാവുന്ന ഈട്ടിത്തടി ലേലത്തിന് 1000 രൂപ പ്രത്യേക നിരതദ്രവ്യം കെട്ടേണ്ടതാണ്.

(2) ലേലത്തിൽ തടി മുതലായവ പിടിക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞശേഷം തിരികെ കൊടുക്കുന്നതാണ്.

(3) ലേലത്തിൽ ചേർന്ന് തടി മുതലായവ കൂടുതൽ വിലയ്ക്ക് പിടിക്കുന്നവരുടെ നിരതദ്രവ്യം സർക്കാർ കൈവശം വയ്ക്കുന്നതാണ്. അപ്രകാരമുള്ള സംഖ്യ ലേലക്കാരൻ ഏതെങ്കിലും നിബന്ധനകൾ അനുസരിക്കാത്തപക്ഷം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതായിരിക്കും.

(4) ലേലം നടത്തുന്ന ഉദ്യോഗസ്ഥൻ സ്വീകരിക്കത്തക്കതായ അധികാരപത്രം ഹാജരാക്കാതെ യാതൊരാളെയും മറെറാരാൾക്കു വേണ്ടി ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല.

(5) ലേലം തീർന്നാലുടൻ കൂടുതൽ വിലയ്ക്കു വിളികേട്ട ആൾ ലേല രജിസ്ററിൽ എഴുതിയിട്ടുള്ള വിവരങ്ങൾ സമ്മതിച്ചതായി ടി രജിസ്ററിൽ ഒപ്പിട്ടു കൊടുക്കേണ്ടതാകുന്നു.

(6) ലേലം നടത്തുന്ന ഉദ്യോഗസ്ഥൻ യാതൊരു കാരണവും പറയാതെ ഏതെങ്കിലും ആളിന്റെ നിരതദ്രവ്യം സ്വീകരിക്കുകയോ, നിരാകരിക്കുകയോ ചെയ്യുന്നതിനും ലേലത്തിൽ ഉദ്ദേശിച്ചിട്ടുള്ള ലോട്ടുകൾ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യുന്നതിനുമുള്ള അധികാരം ഉണ്ടായിരിക്കുന്നതുമാകുന്നു.

3. (1) അധികാരമുള്ള ഉദ്യോഗസ്ഥന്റെ ഉത്തരവിനെ ആസ്പദമാക്കിയായിരിക്കും ലേലം സ്ഥിരപ്പെടുത്തുന്നത്. എന്നാൽ ടി ഉദ്യോഗസ്ഥൻ യാതൊരു കാരണവും പറയാതെ ലേലം അംഗീകരിക്കുന്നതിനോ നിരാകരിക്കുന്നതിനോ ഉള്ള അധികാരമുള്ളതാകുന്നു.

(2) അംഗീകരിച്ചിട്ടുള്ള ഫാറത്തിൽ ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിക്കുന്നതും ടി ഫാറവും ബാക്കി ലേലത്തുക ഒടുക്കുവാനുള്ള കൗണ്ടർ സൈൻഡ് ചെലാനും സർട്ടിഫിക്കററ് ഓഫ് പോസ്ററിംഗിൽ അയയ്ക്കുന്നതാണ്.

4. ഡിപ്പോ സ്റേറാക്ക് രജിസ്ററർ അനുസരിച്ചുള്ള ഡിപ്പാർട്ടുമെന്റ് അളവുകളും തരം തിരിക്കലും ശരിയാണെന്ന് ലേലക്കാരൻ സ്വീകരിക്കേണ്ടതാണ്.

5. ലേലം തുടങ്ങുന്നതിനുമുമ്പ് തടികളുടെ നൽപ്പു തിൽപ്പു സ്ഥിതിയും അളവുകളും തരം തിരിക്കലും ജാതിയും നേരിട്ടു കണ്ട് മനസ്സിലാക്കി ബോദ്ധ്യപ്പെട്ടുകൊള്ളേണ്ടതാകുന്നു. ലേലം കഴിഞ്ഞതിനു ശേഷമുണ്ടാകുന്ന പരാതികളെ യാതൊരു കാരണവശാലും ഗൗനിക്കുന്നതല്ല. ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ ബോദ്ധ്യപ്പെടുത്തിയ തീയതി മുതൽ ലേലത്തിൽ പിടിച്ച തടികൾക്കും മററും അഗ്നിമൂലമോ വെള്ളപ്പൊക്കം കൊണ്ടോ, മററു വല്ല കാരണവശാലോ നാശനഷ്ടം സംഭവിച്ചാൽ ആ നഷ്ടത്തിന് സർക്കാർ യാതൊരുതരത്തിലും ഉത്തരവാദിയായിരിക്കുന്നതല്ല.

6. ഓരോ ലേലത്തിനും വിൽക്കപ്പെടുന്ന തടികളുടെ പരിപൂർണ്ണ വിവരങ്ങൾ അതാത് ഡിപ്പോ ആഫീസറോട് അന്വേഷിച്ചാൽ അറിയാവുന്നതാണ്.

7. സർക്കാരിലേക്ക് എല്ലാ തുകകളും കൊടുത്തതിനുശേഷം അതാതു ഡിപ്പോ ആഫീസറാൽ കൊടുക്കപ്പെടുന്ന പാസിൻപടി തടികൾ സ്വന്തം ചെലവിൽ നീക്കം ചെയ്തു കൊള്ളേണ്ടതാകുന്നു.

(എ) തടികൾ നീക്കം ചെയ്യുന്നതിൽ ഡിപ്പാർട്ടുമെന്റ് കോൺട്രാക്ടർമാർ ഉള്ള ഡിപ്പോയിൽ അവരുടെ സഹായം ഉപയോഗിച്ചുകൊള്ളേണ്ടതും, ആയതിന് ഡിപ്പാർട്ടുമെന്റ് നിശ്ചയിച്ചിട്ടുള്ള ചാർജ്ജ് വഹിക്കേണ്ടതുമാണ്.

8. സ്റേററ് ഫോറസ്ററ് ഡിപ്പാർട്ടുമെന്റിൽ കഴിഞ്ഞ ഏതെങ്കിലും ഒരു ലേലത്തിൽ പങ്കുകൊണ്ട് ലേലനിബന്ധനകൾക്ക് വീഴ്ച വരുത്തിയിട്ടുള്ള യാതൊരാളിനും നേരിട്ടോ അതോ സ്വീകാര്യമായ അധികാരപത്രം കൊണ്ടുവരുന്ന അയാളുടെ ഏജന്റിനെയോ യാതൊരു കാരണവശാലും ലേലത്തിൽ പങ്കുകൊള്ളാൻ അനുവദിക്കുന്നതല്ല.

9. താഴെ വിവരിക്കുന്ന നിബന്ധനകൾ അനുസരിച്ച് ലേലക്കാരനിൽനിന്നും ഈടാകാനുള്ള ഏത് തുകയും കരക്കുടിശികയായി പരിഗണിച്ച് നിലവിലുള്ള റവന്യൂ റിക്കവറി ആക്ടനുസരിച്ചും പിന്നീട് അപ്പോഴപ്പോൾ ഉണ്ടാകുന്ന ഭേദഗതികൾ അനുസരിച്ചും ഈടാക്കുന്നതുമാകുന്നു.

(എ) താഴെ വിവരിക്കുന്ന നിബന്ധനകൾ അനുസരിച്ച് ലേലക്കാരൻ അടയ്ക്കാനുള്ള തുകകൾ അടയ്ക്കാതെ വീഴ്ചവരുത്തിയാൽ ലേലക്കാരൻ അതേ സെയിൽസ് ഡിവിഷനിലോ സ്റേററിലെ മററു ഡിവിഷനിലോ നിന്നു ലേലത്തിൽ പിടിച്ച മുഴുവൻ തുകയും ഒടുക്കി നീക്കം ചെയ്യാതെ കിടക്കുന്ന തടികളെ സർക്കാരിന് ഈടാകാനുള്ള മുഴുവൻ തുകയും ഈടാകുന്നതുവരെ വിട്ടുകൊടുക്കുന്നതല്ലാത്തതുമാകുന്നു.

10. (1) ലേലം വിളികേട്ട ആൾ ലേലം കഴിഞ്ഞാലുടനെ ലേലസംഖ്യയുടെ മൂന്നിലൊന്നിന് നിക്ഷേപിച്ചിട്ടുള്ള നിരതദ്രവ്യം കഴിച്ച് ബാക്കിയുള്ള തുക ഒടുക്കേണ്ടതാകുന്നു. ഏററവും കുറഞ്ഞ മൂന്നിലൊന്നു തുക 1000 രൂപയും ഏററവും കൂടുതൽ മൂന്നിലൊന്നു തുക 5000 രൂപയും ആയിരിക്കുന്നതാണ്. യഥാർത്ഥ മൂന്നിലൊന്നു സംഖ്യ അയ്യായിരം രൂപയിൽ കൂടുതലായാലും 5000 രൂപയിൽ നിരതദ്രവ്യം കഴിച്ചുള്ള ബാക്കി സംഖ്യ ഒടുക്കിയാൽ മതിയാകുന്നതാണ്. ലേലസംഖ്യ 1000 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ തുകയും അപ്പോൾ തന്നെ ഒടുക്കേണ്ടതാകുന്നു. അതിനു വീഴ്ച വരുത്തിയാൽ തത്സംബന്ധമായ തടികളുടെ ലേലം അസ്ഥിരപ്പെടുത്തി ലേലക്കാരൻ അടച്ചിട്ടുള്ള തുക മുഴുവൻ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും ലേലക്കാരൻ പിടിച്ചിട്ടുള്ള തടികൾ മുതലായവ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ വീണ്ടും ലേലം ചെയ്യുന്നതുമാകുന്നു. എക്സ്പോർട്ട് ക്വാളിററി ഈട്ടിത്തടിയെ സംബന്ധിച്ചാണെങ്കിൽ ലേല ദിവസം പ്രത്യേകം ഒടുക്കേണ്ട തുക അവയുടെ വിലയുടെ മൂന്നിലൊന്നോ 5000 രൂപയോ ഏതാണ് കുറവെന്നു വച്ചാൽ ആ തുകയിൽ നിന്നും നിരതദ്രവ്യം കുറച്ചു വരുന്ന തുകയായിരിക്കും.

(2) ലേലത്തുകയുടെ ബാക്കി സംഖ്യ ലേലം സ്ഥിരപ്പെടുത്തിയിരിക്കുന്ന വിവരം ലേലക്കാരനെ ബോദ്ധ്യ

പ്പെടുത്തുന്ന നോട്ടീസ് ഡിപ്പോ ആഫീസർ അയയ്ക്കുന്ന തീയതി മുതൽ 52 ദിവസത്തിനകം. 52-ാം ദിവസം പൊതു ഒഴിവു ദിവസമായാൽ അതിനടുത്ത പ്രവർത്തി ദിവസം സംസ്ഥാനത്തെ ഏതെങ്കിലും ട്രഷറിയിൽ കൗണ്ടർസൈൻ ചെയ്ത ചെലാൻ പ്രകാരം ഒടുക്കി ബന്ധപ്പെട്ട ആഫീസർക്ക് ചെലാൻ എത്തിക്കേണ്ടതാണ്. പ്രസ്തുത കാലാവധിക്കകം പ്രസ്തുത തുക ഒടുക്കുവാൻ വീഴ്ചവരുത്തിയാൽ ആണ്ടിൽ 12 ശതമാനം പലിശയോടുകൂടി സംഖ്യ ഒടുക്കുന്നതിന് 30 ദിവസംകൂടി ഡിപ്പോ ആഫീസർ അനുവദിക്കുന്നതാണ്. പലിശ കണക്കാക്കുന്നതിന് 15 ദിവസത്തിൽ കുറവുള്ള കാലം കണക്കിലെടുക്കാതെയും 15 ദിവസമോ അതിൽ കൂടുതലോ എന്നാൽ ഒരു മാസത്തിൽ താഴെയോ ആയി വരുന്ന സമയം ഒരു മാസമായും എടുക്കുന്നതാകുന്നു. ബാക്കി സംഖ്യ മേൽ വിവരിച്ച 30 ദിവസത്തിനകം ഒടുക്കാതിരുന്നാൽ തൽസംബന്ധമായ തടികളം ലേലം സ്ഥിരപ്പെടുത്തിയ വിവരം ലേലക്കാരനെ അറിയിപ്പെടുത്തുന്ന നോട്ടീസ് തീയതി മുതൽ 112 ദിവസത്തിനകമുള്ള ഒരു ദിവസം ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതിനുള്ള നടപടികൾ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസിൽ സ്വീകരിക്കുന്നതും എന്നാൽ അപ്രകാരം വീണ്ടും ലേലം ചെയ്യുന്നതിനു നിശ്ചയിച്ചിരിക്കുന്ന തീയതിക്കു ഒരാഴ്ചക്കു മുൻപു വരെ ബാക്കി സംഖ്യയും 12 ശതമാനം പലിശയും തറവാടകയും രണ്ടേ ശതമാനം സർച്ചാർജും വീണ്ടും ലേലം നടത്തുവാൻ വേണ്ടി ചെലവാകുന്ന പരസ്യക്കൂലി തുടങ്ങിയ ചെലവുകളും ഒടുക്കി തടികൾ നീക്കം ചെയ്തുകൊണ്ടുപോകുവാൻ അനുവദിക്കുന്നതാണ്. ഇതിനകം ബാക്കി സംഖ്യ ഒടുക്കുന്നതിന് വീഴ്ച വരുത്തിയാൽ തൽസംബന്ധമായ തടികളുടെ ലേലം അസ്ഥിരപ്പെടുത്തി ലേലക്കാരൻ അടച്ചിട്ടുള്ള എല്ലാ തുകയും സർക്കാരിലേക്ക് മുതൽകൂട്ടുന്നതും ടിയാനെ വീഴ്ചക്കാരനായി ബ്ളാക്ക്ലിസ്റ്റിൽപ്പെടുത്തി ടിയാൻ പിടിച്ചിട്ടുള്ള തടികൾ മുതലായവ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതുമാകുന്നു. അതിൽ വച്ച് സർക്കാരിന് നേരിടേണ്ടിവരുന്ന സകല നഷ്ടങ്ങൾക്കും ചെലവുകൾക്കും വീഴ്ച വരുത്തിയ ലേലക്കാരൻ ഉത്തരവാദിയായിത്തീരുന്നതും എന്നാൽ ലാഭം ഉണ്ടായിരുന്നാൽ ടിയാന് യാതൊരു അവകാശവുമില്ലാത്തതുമാകുന്നു. ലേലസംഖ്യയിൽ ബാക്കി അടയ്ക്കേണ്ടുന്ന സംഖ്യ ഇരുപതിനായിരം രൂപയിൽ കുറവായാൽ പ്രസ്തുത സംഖ്യ മുഴുവനും മേൽവിവരിക്കപ്പെട്ട കാലാവധിക്കകം (52 ദിവസം) ഒന്നായി ഒടുക്കി തടി നീക്കം ചെയ്യേണ്ടതാണ്. എന്നാൽ ലേലസംഖ്യ ഇരുപതിനായിരം രൂപയിൽ കൂടുന്നതായാൽ പ്രസ്തുത സംഖ്യ താഴെ വിവരിക്കുന്ന പ്രകാരം തന്നെ തവണകളായി ഒടുക്കുവാനും ഓരോ തവണയിലും ഉൾപ്പെട്ട തുകയ്ക്കു മുഴുവൻ വിലയും അടച്ചു തീർന്ന തടികൾ നീക്കം ചെയ്യുവാൻ അനുവദിക്കുന്നതുമാണ്.

ലേലസംഖ്യയുടെ ബാക്കിത്തുക 20,000 (ഇരുപതിനായിരം) രൂപയിൽ കൂടുതലായും എന്നാൽ നാൽപ്പതിനായിരം രൂപയിൽ കുറവുമായിരുന്നാൽ രണ്ടു തവണകളായും നാൽപ്പതിനായിരം രൂപയിൽ കൂടിയും അറുപതിനായിരം രൂപയിൽ കുറവുമായിരുന്നാൽ മൂന്നുതവണകളായും അറുപതിനായിരം രൂപയിൽ കൂടിയും എന്നാൽ എൺപതിനായിരം രൂപയിൽ അധികരിക്കാതെയുമിരുന്നാൽ നാലു തവണകളായും എൺപതിനായിരം രൂപയ്ക്കുമേൽ ഒരു ലക്ഷം രൂപ വരെ അഞ്ചു തവണകളായും ഒരു ലക്ഷം രൂപയിൽ കൂടിയ തുക ടി ക്രമാനുസരണമുള്ള തവണകളായും അടയ്ക്കാൻ അനുവദിക്കുന്നതാണ്. അപ്രകാരമുള്ള എല്ലാ സന്ദർഭങ്ങളിലും ലേലക്കാരൻ മുൻകൂറായി ഒടുക്കിയിട്ടുള്ള അയ്യായിരം രൂപ ഏററവും ഒടുവിലത്തെ തവണയിൽ മാത്രം തട്ടിക്കഴിക്കുന്നതായിരിക്കും. മേൽ വിവരിക്കപ്പെട്ട കാലാവധിയായ 52 ദിവസത്തിനകം ഏതെങ്കിലും തവണയോ തവണകളിൽ ഉൾപ്പെട്ടതോ ആയ വല്ല തുകകളും അടയ്ക്കാതെ വീഴ്ച വരുത്തിയാൽ പ്രസ്തുത തുക ആണ്ടിൽ 12 ശതമാനമുള്ള പലിശയും നിയമാനുസരണമുള്ള സർച്ചാർജ് ആദിയായ മററു ഇതര ഇനങ്ങളിൽ ഈടാക്കേണ്ടതായിട്ടുള്ള തുകകളോടു കൂടി അടയ്ക്കേണ്ടതാണ്. എന്നാൽ മേൽ വിവരിക്കപ്പെട്ട കാലാവധിയായ 52 ദിവസത്തിനുശേഷം ലേലക്കാരൻ മുൻകൂറായി ഒടുക്കിയിട്ടുള്ള അയ്യായിരം രൂപയ്ക്കു പുറമേ വീണ്ടും അയ്യായിരം രൂപ കൂടി വീഴ്ച വരുത്തിയിട്ടുള്ള എല്ലാ തവണകളും പലിശ മുതലായ ഇതര ഇനങ്ങളോടുകൂടി അടച്ചു തീർക്കണമെന്നുള്ളതിന്റെ കൂടുതൽ ഉറപ്പിലേക്കായി ഒടുക്കുന്നതായാൽ മുഴുവൻ വിലയും അടച്ചു തീർത്ത് തടികൾ മാത്രം നിയമാനുസരണമുള്ള തറവാടകയും മററും ഈടാക്കിയ ശേഷം ഭാഗികമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്. അപ്രകാരമുള്ള എല്ലാ സന്ദർഭങ്ങളിലും മേൽ പ്രസ്താവിച്ച അയ്യായിരം രൂപ ലേലക്കാരന്റെ ആദ്യതവണയായ അയ്യായിരം രൂപയോടുകൂടി ഏററവും ഒടുവിലത്തെ തവണയിൽ മാത്രം തട്ടിക്കഴിക്കുന്നതായിരിക്കും.

2(എ) ജി. ഒ. എം. എസ്. 284/80/ഏ. ഡി. 28-7-1980 പ്രകാരവും തടികൾ ഭാഗികമായി നീക്കം ചെയ്യാൻ അനുവദിക്കുന്നതാണ്.

(3) തടികൾ നീക്കം ചെയ്യുന്നതിന് മുമ്പ് ചട്ട പ്രകാരമുള്ള വിൽപ്പന നികുതി ഒടുക്കേണ്ടതാകുന്നു.

(4) ഒരു ലേലക്കാരൻ വീഴ്ച വരുത്തി, തന്നിമിത്തം, തടികൾ വീണ്ടും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ ലേലം ചെയ്യേണ്ടതായി വന്നാൽ ടിയാന്റെ ലേലത്തുകയ്ക്കും ഒടുവിലത്തെ ലേലത്തുകയ്ക്കുമുള്ള വ്യത്യാസ സംഖ്യയ്ക്ക് വീണ്ടും ലേലം ചെയ്യാൻ വല്ല ചെലവുമുണ്ടെങ്കിൽ അതിനും ടിയാൻ ഉത്തരവാദിയാണ്. ആദ്യത്തെ ലേലത്തിൽ നിന്നും ഒടുവിലത്തെ ലേലത്തിൽ സർക്കാരിനു വന്നിട്ടുള്ള നഷ്ടം ഈടാക്കുന്നതിൽ സർക്കാരിന്റെ യുക്തം പോലെ വീഴ്ച വരുത്തിയ ലേലക്കാരന്റെ പേരിലോ കമ്പനിയിലുള്ള എല്ലാവരുടെയും പേരിലോ അവരുടെ ചുമതല അനുസരിച്ച് നടപടി എടുക്കുന്നതിന് അധികാരമുള്ളതാകുന്നു.

11. വീഴ്ച വരുത്തിയ ലേലക്കാരനെ സ്ഥിരമായി ബ്ളാക്ക്ലിസ്റ്റ് ചെയ്യുന്നതായിരിക്കും.

12. മുഴുവൻ ലേലസംഖ്യയും വിൽപ്പന നികുതിയും ഡിപ്പാർട്ടുമെന്റിന് ഈടാക്കേണ്ട മററു വല്ല സംഖ്യയുമുണ്ടെങ്കിൽ അതും ഈടാക്കിയതിനുശേഷം തടികളും മററും ഡിപ്പോ ആഫീസറാൽ നൽകപ്പെടുന്ന പാസിൻ പ്രകാരം നീക്കം ചെയ്യുവാൻ അനുവദിക്കുന്നതാകുന്നു. ലേലക്കാരൻ നീക്കം ചെയ്യുന്ന തടികൾക്ക് ഡിപ്പോ ആഫീസർക്ക് രസീത് കൊടുക്കേണ്ടതാകുന്നു.

13. മുകളിലത്തെ പത്താം വകുപ്പിലെ (2)-ാം ഉപവകുപ്പിൽ പ്രസ്താവിച്ചിട്ടുള്ള കാലാവധിക്കുള്ളിൽ എല്ലാ തുകകളും ഒടുക്കിത്തീർത്ത് ചെലാൻ എത്തിച്ച് തടികൾ നീക്കം ചെയ്തുകൊള്ളേണ്ടതാകുന്നു.

14. എല്ലാ തുകയും ഒടുക്കിയ തടികൾ മേൽ 13-ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള കാലാവധിക്കകം നീക്കം ചെയ്യാതിരുന്നാൽ സാമാന്യകാലാവധിയായ 52 ദിവസത്തിനുശേഷമുള്ള ആറുമാസംവരെ താഴെ കാണും പ്രകാരം തറവാടക ഈടാക്കിക്കൊണ്ട് നീക്കം ചെയ്യുന്നതിന് സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അല്ലെങ്കിൽ അദ്ദേഹത്താൽ ചുമതലപ്പെടുത്തിയ മറെറതെങ്കിലും ആഫീസറോ അനുവാദം നൽകുന്നതാണ്.

| ക്രമ നമ്പർ | ഇനവിവരം | ഗ്രേസ് പീരിയേഡ് കഴിയുന്നതു മുതൽ ഒരു മാസത്തിനോ അതിൽ കുറഞ്ഞ കാലത്തിനോ |
|---|---|---|
| (1) | (2) | (3) |
| 1 | കഴകളും പോസ്റ്റും. | എട്ടുരൂപ നൂറിനും അതിന്റെ ഭിന്നത്തിനും. |
| 2 | അറുത്തതോ ചതുരമോ ആയ തടികൾ | ഒരു ഘനമീറ്ററിനു മൂന്നു രൂപ. അരഘനമീറ്ററോ അതിൽ കൂടുതലോ ഉള്ളതിനെ ഒരു ഘനമീറ്ററായി കണക്കാക്കുന്നതും അര ഘനമീറ്ററിൽ കുറവുള്ളതിനെ തള്ളിക്കളയുന്നതുമാണ്. |
| 3 | വിറക് | ഒരു രൂപ രണ്ടു ഘനമീറ്റർ ഉൾക്കൊള്ളുന്ന ഒരു ടണ്ണിനും അതിന്റെ ഭിന്നത്തിനും. |
| 4 | മുളകൾ | നാലു രൂപ നൂറിനും അതിന്റെ ഭിന്നത്തിനും. |
| 5 | ഇതര ഇനങ്ങൾ | അപ്പോഴപ്പോൾ മുഖ്യ വന സംരക്ഷകൻ നിശ്ചയിക്കുന്ന നിരക്കനുസരിച്ച്. |

രണ്ടാമത്തെ മാസത്തിനോ അതിൽ കുറഞ്ഞ കാലത്തിനോ ഒന്നാമത്തെ മാസത്തെ തറവാടകയുടെ ഇരട്ടി ഈടാക്കുന്നതാണ്. മൂന്നുമാസം മുതൽ ആറുമാസം വരെ ഉള്ള കാലത്തിന് ഓരോ മാസത്തേക്കും രണ്ടാം മാസത്തെ തറവാടകയുടെ ഇരട്ടിത്തുകയും ആറുമാസത്തിനു മേലുള്ള കാലത്തിനു മൂന്നാം മാസത്തിനു നിശ്ചയിച്ചിട്ടുള്ള തറവാടകയുടെ ഇരട്ടി തുകയും വസൂൽ ചെയ്യുന്നതാണ്.

15. ഉരുളൻതടികൾ സൗജന്യകാലാവധിക്ക് (ഗ്രേസ് പീരിയഡ്) ശേഷം നീക്കം ചെയ്യാതെ കിടക്കുന്ന ഓരോ ഘനമീറ്റർ ഉരുളൻ തടികൾക്കും താഴെ വിവരിക്കുന്ന നിരക്കിൽ തറവാടക ഈടാക്കിക്കൊണ്ട് തടികൾ വിട്ടുകൊടുക്കുന്നതായിരിക്കും.

ഒരു മാസത്തേക്ക് ഒരു ഘനമീറ്ററിന് രണ്ടു രൂപ രണ്ടാമത്തെ മാസത്തേക്ക് ഒന്നാമത്തെ മാസത്തെ നിരക്കിന്റെ ഇരട്ടിയും മൂന്നാമത്തെ മാസത്തേക്ക് ഒന്നാമത്തെ മാസത്തെ മൂന്നിരട്ടിയും തുടർന്നുള്ള എല്ലാ മാസങ്ങൾക്കും മേൽവിവരിച്ച ആനുപാതിക ക്രമത്തിലും ഈടാക്കുന്നതാണ്. എന്നാൽ സൗജന്യ കാലാവധികഴിഞ്ഞ് ആറുമാസത്തിനുശേഷവും നീക്കാതെ കിടക്കുന്ന ഉരുളൻ തടികൾ സർക്കാർ മുതലായി പ്രഖ്യാപിക്കുന്നതായിരിക്കും.

16. മുഴുവൻ തുകയും ഒടുക്കിയ ഉരുളൻ തടികൾ ഒഴിച്ചുള്ളവ മുകളിൽ 13-ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള കാലാവധിക്കകമോ 14-ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള കാലാവധിക്കകമോ നീക്കം ചെയ്യാതിരുന്നാൽ ടി കാലാവധിക്കുശേഷം നീക്കം ചെയ്യാതെ കിടപ്പുള്ള ഉരുളൻ തടി ഒഴിച്ചുള്ളവ വീഴ്ചക്കാരനായ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതും തറവാടക ഇനത്തിലും മറ്റു ചെലവുകൾക്കും കൂടി സർക്കാരിലേക്ക് ഈടാക്കേണ്ട തുക വീണ്ടും ലേലം ചെയ്യുന്ന തുകയിൽ നിന്നും ഈടാക്കുന്നതും ബാക്കിയുണ്ടെങ്കിൽ അത് വീഴ്ചക്കാരനായ ലേലക്കാരന്റെ പേരിൽ സിവിൽ ഡിപ്പോസിറ്റായി ഒടുക്കുന്നതുമാകുന്നു. നീക്കം ചെയ്യപ്പെടാത്ത ഉരുളൻ തടി ഒഴിച്ചുള്ള തടിക്ക് ഒരു ഘനമീറ്ററിനും അതിന്റെ ഭിന്നത്തിനും 3 രൂപ 50 പൈസ ക്രമത്തിലോ അല്ലെങ്കിൽ 20 രൂപയിൽ കുറയാത്ത തുകയോ ഈടാക്കുന്നതായിരിക്കും. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അര ഘനമീറ്ററോ അതിൽ കൂടുതലോ ഉള്ളതിനെ ഒരു ഘനമീറ്ററായും അര ഘനമീറ്ററിൽ കുറവുള്ളതിനെ തള്ളിക്കളയുന്നതുമാണ്. ലേലത്തുക കുറവായിരുന്നാൽ തൻമൂലമുണ്ടാകുന്ന നഷ്ടം വീഴ്ചക്കാരനായ ലേലക്കാരനിൽ നിന്നും മുകളിൽ 9-ാം നിബന്ധനയിൽ പറഞ്ഞിട്ടുള്ള പ്രകാരം ഈടാക്കുന്നതായിരിക്കും. എന്നാൽ വീണ്ടും ലേലം പൂർത്തിയാകുന്നതിനു മുമ്പ് വീഴ്ചക്കാരനായ ലേലക്കാരൻ അതുവരെയുള്ള തറവാടകയും മറ്റു ചെലവുകളും കെട്ടിവച്ച് ആവശ്യപ്പെടുന്നപക്ഷം വീണ്ടും ലേലം ചെയ്യുവാനുള്ള നടപടികൾ അവസാനിപ്പിച്ച് ഉരുളൻ തടി ഒഴിച്ചുള്ള തടി നീക്കം ചെയ്യാൻ ലേലക്കാരനെ അനുവദിക്കുന്നതാണ്.

17. ലേലത്തിനുശേഷം വരുന്ന ഹർജികളോ പിൽക്കാല ആഫറുകളോ സാധാരണ നിലയിൽ പരിഗണിക്കപ്പെടുന്നതല്ല. ജി. ഒ. പി. 62/76/എ. ഡി. 23-2-1976 എന്ന ഉത്തരവിൻ പ്രകാരം ഈ ലേലം പരസ്യപ്പെടുത്തിയിട്ടുള്ളതും അതിൽ പറയുന്ന നിബന്ധനകൾ ഈ ലേലത്തിൽ പങ്കെടുക്കുന്നവർക്കും ബാധകമായിരിക്കുന്നതാണ്.

SCHEDULE

| Sl. No. | Name of Depot | Name of Sales Division | 1983 April | 1983 May | 1983 June |
|---|---|---|---|---|---|
| 1. | Maravanchira | Trivandrum | 4-4-1983 | 2-5-1983 | 1-6-1983 |
| 2. | Kulathopuzha | Trivandrum | 5-4-1983 | 3-5-1983 | 2-6-1983 |
| 3. | Achencoil | Trivandrum | 6-4-1983 | 6-5-1983 | 3-6-1983 |
| 4. | Areekkakavu | Punalur | 7-4-1983 | 5-5-1983 | 6-6-1983 |
| 5. | Veaporam | Punalur | 11-4-1983 | 9-5-1983 | 7-6-1983 |
| 6. | Konni | Punalur | 12-4-1983 | 10-5-1983 | 8-6-1983 |
| 7. | Aogamoozhy | Punalur | 13-4-1983 | 11-5-1983 | 9-6-1983 |
| 8. | Thirumala | Trivandrum | 18-4-1983 | 12-5-1983 | 13-6-1983 |
| 9. | Arienkavo | Trivandrum | 19-4-1983 | 16-5-1983 | 14-6-1983 |
| 10. | Tuet | Punalur | 20-4-1983 | 17-5-1983 | 15-6-1983 |
| 11. | Kadakkamon | Punalur | 25-4-1983 | 18-5-1983 | 16-6-1983 |
| 12. | Theomala | Trivaodrom | 26-4-1983 | 19-5-1983 | 20-6-1983 |
| 13. | Pathonopuram | Punalur | 27-4-1983 | 23-5-1983 | 21-6-1983 |
| 14. | Pathanapuram (Rosewood) | Punalur | 28-4-1983 | 27-5-1983 | 28-6-1983 |

Quilon.

M.S. Nair,
*Conservator of Forests.*

## RANNI DIVISION

തേക്കുകഴ ലേലപ്പരസ്യം

എ2–4049/82 1983 ഫെബ്രുവരി 24.

ഈ ഡിവിഷനിൽ റാന്നി റേഞ്ചിൽപ്പെട്ട താഴെ പട്ടികയിൽ പറയുന്ന തേക്കുതോട്ടങ്ങളിൽ നിന്നും ഇടവെട്ടി ശേഖരിച്ച്, പ്ലാന്റേഷൻ റോഡുസൈഡുകളിൽ അട്ടി വെച്ചിട്ടുള്ള തേക്കുകഴകൾ പ്രസ്തുത തോട്ടങ്ങളിൽവച്ച് 9–3–1982-ലെ കേരളാ ഗവൺമെന്റു ഗസററിൽ 102 മുതൽ 105 വരെയുള്ള പേജുകളിൽ കൊല്ലം മേഖലാ വനം കൺസർവേററർ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്കു വിധേയമായി അതാതു തോട്ടങ്ങൾക്കുനേരെ കാണിച്ചിട്ടുള്ള തീയതികളിലും സമയത്തും റാന്നി ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലദിവസം പൊതു ഒഴിവായി തീരുന്നപക്ഷം, അടുത്ത പ്രവൃത്തിദിവസം നിശ്ചിത സമയത്തുതന്നെ ലേലം നടത്തുന്നതാണ്. ലേലത്തിൽ പങ്കു ചേരാനാഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി കഴകൾ കണ്ടു ബോദ്ധ്യപ്പെടേണ്ടതും, ലേലത്തിനുശേഷം അവയുടെ ഗുണനിലവാരത്തെപ്പററി പരാതിപ്പെടാൻ പാടില്ലാത്തതുമാണ്.

നിരതദ്രവ്യം.—500 രൂപ

പട്ടിക

| തോട്ടത്തിന്റെ പേര് | കഴകളുടെ ഇനവും ഉദ്ദേശ എണ്ണവും | | ലേലത്തീയതിയും സമയവും |
|---|---|---|---|
| 1. 1961-ലെ ചേത്തയ്ക്കൽ തേക്കുതോട്ടം | III ക്ലാസ് | 42 | 6–4–1983 |
| | IV .. | 1933 | പകൽ 11 |
| | V .. | 478 | മണി. |
| 2. 1966-ലെ പമ്പാ വാലി സോഫ്ററ് വുഡ് പ്ലാന്റേഷൻ | I ബി ക്ലാസ് | 5 | 7–4–1983 |
| | I സി .. | 13 | പകൽ 11. |
| | II ബി .. | 27 | മണി |
| | II സി .. | 12 | |
| | III .. | 227 | |
| | IV .. | 291 | |
| | V .. | 32 | |
| 3. 1967-ലെ പമ്പാ വാലി സോഫ്ററ് വുഡ് പ്ലാന്റേഷൻ | I ബി .. | 4 | 7–4–1983 |
| | I സി .. | 12 | പകൽ |
| | II ബി .. | 11 | 12 മണി |
| | II സി .. | 26 | |
| | III .. | 1192 | |
| | IV .. | 2628 | |
| | V .. | 1416 | |

പ്രസ്തുത കഴകൾ കേരളാ സ്റേററ് ഇലക്ട്രിസിററി ബോർഡിന്റെ സെലക്ഷൻ കഴിഞ്ഞു ബാക്കി വന്നിട്ടുള്ളവയാണ്. ഇനിയും ആവശ്യമെന്നുകണ്ടാൽ പ്രസ്തുത ബോർഡിൽ നിന്നോ പി. ആന്റ്. ടി. ഡിപ്പാർട്ടുമെന്റിൽ നിന്നോ കഴകൾ സെലക്ട് ചെയ്യപ്പെടുവാൻ ഇടയുള്ളതും അങ്ങനെവന്നാൽ ബാക്കി കഴകൾ മാത്രം ലേലം ചെയ്യുന്നതുമാണ്. കൂടുതൽ വിവരങ്ങൾ റാന്നി റേഞ്ചാഫീസിൽ നേരിട്ടന്വേഷിച്ചോ 9–3–1982-ലെ ഗസററു പരസ്യം നോക്കിയോ അറിയാവുന്നതാണ്.

റി. എം. മനോഹരൻ,
റാന്നി. ഡിവിഷണൽ ഫോറസ്ററാഫീസർ.

## MUNNAR DIVISION

RE-AUCTION SALE OF SANDALWOOD

NOTICE

No. MA.10118/80. 28th February, 1983.

The following quantities more or less of cleaned sandalwood (Roots, Billets, Chips and Saw dust) stocked at Marayoor will be offered for sale by public auction at 14.00 hours on 20-4-1983 at the Range Office building at Marayoor (Marayoor is on the Munnar-Udumpalpet road 42 kms. north-east of Munnar and 45 kms. south-west of Udumpalpet) by the Divisional Forest Officer, Munnar or any other officer authorised for the purpose under the conditions hereinafter appearing. If the date fixed for the auction happens to be a holiday, the auction will be conducted on the next working day.

*Classwar details of final cleaned sandalwood to be sold*

| | Class | | Approximate Quantity in kg. |
|---|---|---|---|
| 1. | Vilayat Budlt | I | 5332.050 |
| 2. | Chinna Budlt | II | 5883.100 |
| 3. | Panjam | III | 6279.750 |
| 4. | Ghetla | IV | 663.050 |
| 5. | Ghat Badla | V | 17700.750 |
| 6. | Bagradad | VI | 7431.150 |
| 7. | Root I Class | VII | 4247.750 |
| 8. | Root II Class | VIII | 3146.450 |
| 9. | Root III Class | IX | 2833.800 |
| 10. | Jaipokal I Class | X | 6274.200 |
| 11. | Jaipokal II Class | XI | 111.200 |
| 12. | Aimbagar | XII | 104.000 |
| 13. | Cheria | XIII | 7973.800 |
| 14. | Chips | XIV | 4676.300 |
| 15. | Ain Chilta | XV | 223.200 |
| 16. | Mulva Chilta | XVI | 889.000 |
| 17. | Sasola Bukni | XVII | 543.600 |
| 18. | Saw dust | XVIII | 220.500 |
| 19. | Sandal wood firewood (fit for firewood only) | | 74538.650 |
| | | | 5 M.T |

The quantity under each class is only approximate and the Divisional Forest Officer reserves the right of withholding the sale of any lots. The Departmental collection is in progress and the quantity that would be collected as on the date of auction would also be put up for sale. The quantity expected is approximately 120 tonnes (Around 50% quantity more in all the classes is expected)

2. The wood has been classified according to the classes noted above. Intending purchasers are advised to inspect in advance, the lots put up for sale, but they must accept classification made in the Depots as final. No complaint regarding the classification of quantity will be accepted later.

3. Each class of wood will be offered for sale separately in lots. The bids will be per metric tonne of each class of wood. The bids shall be advanced in multiples of Rs. 10 per metric tonne and not less. . . .

4. The sale is subject to the confirmation by the Conservator of Forests, High Range Circle, Kottayam who reserves to himself the right to reject any bid including the highest bid without assigning any reason for so doing.

5. Each intending bidder must deposit before being permitted to bid an earnest money deposit of Rs. 10,000 (Rupees Ten thousand only) either in cash or as Demand Draft drawn in favour of the Forest Range Officer, Marayoor Range, Marayoor payable at the S. B. T., Devicolam or Munnar and should sign the sale notice in token of acceptance of all the conditions therein.

6. If two or more persons in partnership attend the sale with the intension of purchasing wood jointly, only one member of the partnership will be recognised for purpose of bidding and deposit will be accepted in his name. No person will be allowed to bid for another unless he holds a power of attorney duly executed in his favour authorising him to bid on behalf of such other persons.

7. The Earnest Money Deposit of the unsuccessful bidders will be returned after the auction is over on proper acknowledgment while that the successful bidders will be adjusted towards part value of the sale amount due to be remitted by them. At the conclusion of the auction on the same day and on the spot the successful bidder should pay 1/3 of the total bid amount (less E. M. D.) subject to a maximum of Rs. 50,000 (Rupees fifty thousand only) either in cash or as Demand Draft drawn in favour of the Forest Range Officer, Marayoor Range, Marayoor payable at the State Bank of Travancore, Devicolam or Munnar, Kerala, failing which the sale will be cancelled and the money already deposited forfeited to Government and the sandal wood resold at the risk and loss of defaulting bidder as specified in condition 8 (i) below:

8 (i) The balance purchase value, if the sale if confirmed in the names of the successful bidders shall be remitted by them either into any of the Kerala Government Treasuries as per countersigned chalan issued by the Department or as Demand Draft in favour of Forest Range Officer, Marayoor Range, Marayoor payable at the S.B.T., Devicolam or Munnar, Kerala within 52 days (Fifty-two days) of the date of despatch of the confirmation order. In the case of failure to remit the balance value within this specified period a further period of 30 days for remittance of the value with penal interest at 12% per annum will be allowed at the discretion of the Divisional Forest Officer, Munnar. For this purpose any overdue period below 15 days will be ignored and a period of 15 days and above but below one month will be treated as one month. Failure to remit the balance value even within this extended period will entail cancellation of the sale, forfeited of all money already paid and re-auction of the sandalwood at the risk and loss of the defaulter. The defaulting bidder will not be permitted to participate in re-sale and he shall in case of such re-sale be liable to make good to Government the loss caused by the re-sale but shall not be entitled to the gain, if any resulting therefrom. Part removals of wood will be allowed in complete lots after recovering the full sale value of such lots. In the case of 1/3 value already paid on the date of sale will be kept back as security and will be credited towards the value of the lots in the last consignment. But such part payment will not be accepted after the grace period specified above for complete payment. The part value remitted in the date of auction will be retained for final adjustment and timber released on split chalan of Rs. 20,000 for all amounts of above Rs. 20,000.

8 (ii) Such of the bidders who intend to participate in the sale of only sandalwood, firewood (fit for firewood only) need deposit only an amount of Rs. 500 (Rupees Five hundred only) as Earnest Money Deposit against Rs. 10,000 mentioned in clause 5 above and after the sale the successful bidder need remit only Rs. 2500 (Rupees two thousand five hundred only) or one third bid amount whichever is less against 1/3 bid amount of Rs. 50,000 mentioned in clause 7 above. These remittances should be in cash only.

8 (iii) Sales-tax due as per rules in force at the time of confirmation of the sale should also be remitted in addition by the purchaser before removal of the produce.

8 (iv) Defaulters will be liable to be permanently black-listed.

9. Each purchaser shall immediately a lot is knocked down to him sign his names at the foot of the sale list in the column provided for the purpose and such signature will be held as an admission on his part of bis becoming the honest bidder for that particular lot and having accepted the conditions of the sale notification.

10. The delivery will be by full lots at a time and no lot will be delivered by portions.

11. Delivery of the sold produce will be allowed only on realisation of value and sales-tax as specified in condition 7 above. Removal shall be completed within 52 days (fifty-two) from the date of despatch of the confirmation order to the successful bidder. On realisation of the full sale value the wood purchased will be weighed in the presence of the purchaser or his duly authorised agent and quantity handed over to him at the depot. The purchaser should take delivery of the wood so weighed and handed over and acknowledge receipt of the same at the Depot. Removal will be done under cover of the permit in prescribed form issued by the Department. Refund of excess value if any remitted by the purchaser will be made by the Divisional Forest Officer, Munnar as per rules.

12. If removal of the produce fully paid for is not made within the time of 52 days referred to above, a further period of two months extension from the date of expiry of the grace period of 52 days will be allowed by the Divisional Forest Officer, Munnar, subject to recovery of a ground rent at the rate noted below:

(a) for the 1st month Rs. 20 per tonne or part thereof;

(b) for the 2nd month Rs. 40 per tonne or part thereof;

(c) for the 3rd month Rs. 80 per tonne or part thereof;

(d) for the remaining period at Rs. 160 per tonne or part thereof for a month of fraction thereof.

The department will not be responsible for any shortage in weight due to dryage after the grace period of 52 days. For this purpose any quantity of and below

one kilogramme, will be taken as one kilogramme. A day for the purpose of weighment and delivery will be the usual working hours of the depot, i.e., 10 a.m. to 5 p.m. excluding intervals of 45 minutes in the noon and part of day will be treated as a day.

13. In the case the wood etc., fully paid for is not removed within the grace period and within the two months extension referred to in condition 12 above such portion of the wood etc., that remains unremoved at the expiry of the period above referred to will be resold at the purchaser's risk and loss. From the amount realised by the resale the ground rent and all expenses caused to Government for conducting the re-sale will be recouped and the balance if any paid to the defaulter as per rules after and observing the department formalities. But in the case the amount so realised is insufficient to meet the ground rent and expenses of resale, the deficit will be realised from the defaulting bidder as laid down in condition in No. 14 below.

14. Any amount due from the bidder purchaser under the terms of the sale notice will be treated as arrears of land revenue and will be recovered under the provisions of the Revenue Recovery Act in force from time to time.

15. The purchaser when deputing their agents to take delivery must furnish each agent with a power of attorney, duly stamped and bearing the signature of the persons so deputed. A copy of the power of attorney must also be sent to the Divisional Forest Officer, Munnar by post with four specimen signatures of the agent. Failing this, delivery may be refused pending verification in which case the delay will count against the purchaser.

16. No further cleaning of classification of sandal wood will be undertaken by the Forest Department nor will the purchasers be allowed to clean any wood previous to weighment. The classification cleaning and weighment as determined by the Forest Department be accepted.

17. The person/firm in whose name the sale is confirmed is forbidden to resell the wood in turn or to make negotiations with any other person for such sale, till all dues are paid to Government and wood taken delivery of and removed from the sandalwood depot premises.

18. No sandalwood shall be removed from the Depot till a pass/licence to remove it signed by the Officer of the Forest Department who delivered the wood has been obtained and till every piece of sandalwood that can be stamped bears the Departmental sale hammer marked at both ends.

19. The Officer conducting the sale shall be at liberty to stop the sale at any time without giving any reason, to the intending purchasers.

20. The total quantity of wood weighed out in the course of each day will be regarded as having been delivered to the purchaser in the depot premises at the risk and responsibility until removed by him.

21. The purchaser shall bear the cost of taking delivery of the sandalwood.

22. The purchaser should give at least seven days notice of his intention to take delivery to the Range Officer, Marayoor, supported by receipted chalans in token of payment. No delivery will be made on holidays.

23. Any supplementary conditions or modifications that may be found necessary will be added and read out at the time of auction.

24. No guarantee can be given for the supply of Railway Wagons for the removal of the sandalwood, etc., purchased. Purchasers will have to make their own arrangements.

25. Further particulars can be had on application to the Divisional Forest Officer, Munnar Division, Devicolam P.O., Idukki District, Kerala State or to the Range Officer, Marayoor, Marayoor P.O., Idukki District, Kerala State.

26. A company or corporation which propose to bid in the auction should provide actual person(s) who is/are to bid with a power of attorney to bid on behalf of the concern signed by all the Directors.

27. Petitions or post offers will not ordinarily be considered.

V.K. SINHA,
Devicolam. *Divisional Forest Officer.*

## TIMBER SALES DIVISION, KALADY

I

തടി ലേലപ്പരസ്യം

കെ. എ. 2-422/83. 1983 ഫെബ്രുവരി 18.

7-12-1982-ലെ കേരള ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റിൽ 523 മുതൽ 526 വരെയുള്ള പേജുകളിൽ കൊടുത്തിരിക്കുന്ന ലേലവ്യവസ്ഥകൾക്കു വിധേയമായി ഈ ഡിവിഷനിലെ താഴെ പട്ടികയിൽ കൊടുത്തിരിക്കുന്ന ഡിപ്പോകളിൽ അട്ടിവച്ചിരിക്കുന്ന തടി, വിറക്, കഴകം മുതലായവ അതാത് ഡിപ്പോയിൽ വച്ച് അതാതിനെതിരെ കാണിച്ചിരിക്കുന്ന തീയതികളിൽ രാവിലെ പത്തുമണിക്ക് ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ, പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

| ഡിപ്പോയുടെ പേര് | ലേലത്തീയതി | | |
|---|---|---|---|
| | ഏപ്രിൽ 1983 | മെയ് 1983 | ജൂൺ 1983 |
| മുടിക്കൽ | 7 | 10 | 7 |
| ചാലക്കുടി | 19 | 17 | 14 |
| തൃശ്ശൂർ | 21 | 24 | 21 |
| ചെട്ടിക്കുളം | 5 | 5 | 2 |
| എറണാകുളം | 8 | 8 | 3 |
| ഈട്ടിലേലപ്പരസ്യം | | | |
| മുടിക്കൽ | 26 | 26 | 28 |

II

പുനർ ലേലപരസ്യം

കെ. എ. 2. 3259/82. 1983 ഫെബ്രുവരി 25.

ഈ ഡിവിഷനിൽപ്പെട്ട മുടിക്കൽ ഡിപ്പോയിൽ നിന്നും 12–10–1982–ൽ നടന്ന ലേലത്തിൽ ശ്രീ. കെ. ജോൺ ഫിലിപ്പോസ്, കുറിച്ചിയത്ത്, യൂണിയൻ ക്ലബ് റോഡ്, കോട്ടയം എന്നയാൾ പിടിച്ചതും താഴെ വിവരിക്കുന്നതുമായ തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ, കാലടി ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ 7–4–1983 പകൽ 10 മണിക്ക് പരസ്യമായി മുടിക്കൽ ഡിപ്പോയിൽ വച്ച് വീണ്ടും ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലം 22–12–1981–ലെ കേരള ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 563 മുതൽ 566 വരെയുള്ള പേജുകളിൽ വിവരിക്കുന്ന വ്യവസ്ഥകൾക്കു വിധേയമായിരിക്കും. കൂടുതൽ വിവരങ്ങൾക്ക് മുടിക്കൽ ഡിപ്പോയിലോ ഈ ആഫീസിലോ അന്വേഷിക്കുക.

തടിയുടെ വിശദ വിവരം

ലോട്ടുനമ്പർ.—893

ഇനം.—തേക്കു II സി.

തടി എണ്ണം.—27

ക്യു. മീ.— 8.550

പി. എ. കുട്ടിക്കമ്മദ്,
കാലടി. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## MALAYATOOR DIVISION

I

തടി പുനർലേലപ്പരസ്യം

എൽ.സി. 1–9516/81. 1983 ഫെബ്രുവരി 28.

16–9–1982–ൽ ഈ ഡിവിഷനിലെ തുണ്ടത്തിൽ റെയിഞ്ചിലെ പുലവൻപടി റെയിഞ്ച് ഡിപ്പോയിൽ വച്ച് നടന്ന ലേലത്തിൽ ശ്രീ. സി. എ. ദേവസി, ചിറയത്ത് വീട്, കോടന്നൂർ, തൃശ്ശൂർ എന്നയാൾ ലേലത്തിൽ വിളിച്ചെടുത്തതും നിശ്ചിതസമയത്തിനുള്ളിൽ മുഴുവൻ ലേലസംഖ്യ അടയ്ക്കുന്നതിനു വീഴ്ച വരുത്തിയതുമായ താഴെ പട്ടികയിൽ പറയുന്ന . തടികൾ 22–12–1981–ലെ ഗസറ്റു ഫോറസ്റ്റ് ഷീറ്റ് 563 മുതൽ 566 വരെ പേജുകളിൽ കാലടി ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്ക് വിധേയമായി മുൻ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ 29–3–1983 കാലത്ത് 11 മണിക്ക് തുണ്ടത്തിൽ റെയിഞ്ചിലെ പുലവൻപടി റെയിഞ്ച് ഡിപ്പോയിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലദിവസം ഒരു പൊതു ഒഴിവു ദിവസമായി വരുന്നപക്ഷം ലേലം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്തും സ്ഥലത്തും നടത്തുന്നതാണ്.

കൂടുതൽ വിവരങ്ങൾ ഈ ഓഫീസിൽ നിന്നോ തുണ്ടത്തിൽ റെയിഞ്ചിൽനിന്നോ അറിയാവുന്നതാണ്.

പട്ടിക

| ലോട്ടുനമ്പർ | ഇനം | അളവ് . ക്യു. മീറ്റർ |
|---|---|---|
| 5/52 | ഇരുൾ 11 | 12.270 |
| 60/82 | ടി | 9.359 |
| 61/82 | ടി | 9.619 |
| 62/82 | ടി | 4.825 |
| 63/82 | ടി | 8.871 |
| 65/82 | ടി | 10.843 |
| 67/82 | ടി | 8.097 |
| 69/82 | ടി | 3.789 |
| 92/82 | ആവൽ | 15.630 |
| 94/82 | പുന്ന | 8.479 |
| 95/82 | ടി | 8.087 |
| 99/82 | പൂവം | 6.577 |
| 104/82 | കാഞ്ഞിരം | 3.759 |

നിരതദ്രവ്യം.—500.

II

സെയിൽകൂപ്പ് പുനർലേലപ്പരസ്യം.

സി3–193/83. 1983 മാർച്ച് 1.

11–11–1982–ൽ ഈ ആഫീസിൽ വച്ച് നടന്ന ലേലത്തിൽ ശ്രീ. പി. എസ്. രാമകൃഷ്ണൻ, 16/242, എം. ജി. റോഡ്, തൃശ്ശൂർ–4 എന്നയാൾ വിളിച്ചെടുത്തതും, എന്നാൽ ലേലം സ്ഥിരപ്പെടുത്തി അറിയിച്ചിട്ടും നിശ്ചിത സമയത്തിനുള്ളിൽ ബാക്കി ലേലത്തുകയും മറ്റിനങ്ങളും അടക്കാതെ വീഴ്ച വരുത്തിയതുമായ കുട്ടംപുഴ റെയിഞ്ചിലെ ഇടമലയാർ കൂപ്പു നമ്പർ 10–ൽ 10–ം നമ്പർ സബ്കൂപ്പ് (16.50 ഹെക്ടർ) 19–10–1982–ലെ ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 456 മുതൽ 458 വരെ പുറങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പൊതു വ്യവസ്ഥകൾക്കു വിധേയമായി മുൻ ലേലക്കാരനായ ശ്രീ. പി. എസ്. രാമകൃഷ്ണന്റെ നഷ്ടോത്തരവാദിത്വത്തിൽ മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ 28–3–1983 പകൽ 11 മണിക്ക് കോടനാട്ടുള്ള മലയാറ്റൂർ ഡിവിഷണൽ ഫോറസ്റ്റാഫീസിൽവച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു.

നിശ്ചിതദിവസം ഒരു പൊതു ഒഴിവുദിവസമായി വരുന്നപക്ഷം ലേലം അടുത്ത പ്രവൃത്തി ദിവസം നിശ്ചിതസമയത്തുനടത്തുന്നതാകുന്നു. ലേലത്തിൽ പങ്കെടുക്കുന്നവർ 5000 രൂപ (അയ്യായിരം രൂപ) നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്.

പട്ടിക

കൂപ്പിന്റെ പേര്.—ഇടമലയാർ കൂപ്പ് 10–ൽ സബ്കൂപ്പ് 10.

റെയിഞ്ച്.—കുട്ടംപുഴ

വിസ്ത്രീർണ്ണം.—16.50 ഹെക്ടർ.

ലേലത്തീയതി.—28–3.1983 പകൽ 11 മണിക്ക്.

ലേലസ്ഥലം.—ഡിവിഷണൽ ഫോറസ്റ്റാഫീസ്, കോടനാട്.

കൂപ്പിന്റെ കാലാവധി.—ഉടമ്പടി തീയതിമുതൽ 6 മാസമോ, സ്ഥലം വെള്ളത്തിൽ മുങ്ങിപ്പോകുന്ന തീയതിയോ ഏതാണോ ആദ്യം അന്നുവരെ.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ, കുട്ടംപുഴ റെയിഞ്ചാഫീസിലോ അന്വേഷിക്കുകയോ ബന്ധപ്പെട്ട ഗസറ്റു പരസ്യം നോക്കുകയോ ചെയ്യുക.

## III

### തടി, കഴ, വിറക് ലേലപ്പരസ്യം

സി. 2-1140/82. 1983 മാർച്ച് 1.

ഈ ഡിവിഷനിലെ തുണക്കടവ് റെയിഞ്ചിൽ പെട്ടതും താഴെ കൊടുക്കുന്ന എ. ബി. പട്ടികകളിൽ വിവരം പറയുന്നതുമായ വിവിധയിനം തടികളും കഴകളും, വിറകും 7–12–1982–ലെ ഗസററിൽ ഫോറസ്ററ് ഷീററ് 523 മുതൽ 520 വരെ പേജുകളിൽ കാലടി സെയിൽസ് ഡിവിഷൻ ഫോറസ്ററാഫീസർ പ്രസിദ്ധീകരിച്ചിട്ടുള്ള ലേല നിബന്ധനകൾക്ക് വിധേയമായി മലയാററൂർ ഡിവിഷനൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ 29–3–1983 പകൽ 11 മണിക്ക് ഭൂതത്താൻകെട്ടിലുള്ള തുണക്കടവ് റെയിഞ്ചാഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലം കൊള്ളുന്നവർ ലേല സംഖ്യയുടെ മൂന്നിലൊന്നോ 10,000 (പതിനായിരം) രൂപയോ കുറവ് ഏതാണെന്നു വച്ചാൽ ആ തുക നിരതദ്രവ്യം ഉൾപ്പെടെ അപ്പോൾ തന്നെ കെട്ടി വയ്ക്കേണ്ടതാണ്. ലേലസംഖ്യ 1000 രൂപയോ അതിൽ കുറവോ ആണെങ്കിൽ മുഴുവൻ സംഖ്യയും അപ്പോൾ തന്നെ കെട്ടിവയ്ക്കേണ്ടതാണ്.

പട്ടികകളിൽ പറയുന്ന കഴകളിൽനിന്നും കേരളാ സ്റേററ് ഇലക്ട്രിസിററി ബോർഡ്, പി. ആൻറ് ടി. എന്നി വകുപ്പുകൾ തെരഞ്ഞെടുത്തതിനു ശേഷം ബാക്കി വരുന്ന കഴകൾ മാത്രമേ ലേലത്തിൽ ഉൾപ്പെടുത്തി വില്ക്കുകയുള്ളൂ. കൂടുതൽ വിവരങ്ങൾ തുണക്കടവ് റെയിഞ്ചാഫീസിൽ നിന്നോ ഈ ഓഫീസിൽനിന്നോ അറിയാവുന്നതാണ്.

#### പട്ടിക എ.

ഇടമലയാർ പ്രോജക്ററ് മെയിൻ കനാലിനു വേണ്ടി ഭൂതത്താൻകെട്ട് സെക്ഷനിൽ നിന്നു മുറിച്ച് കനാൽ വെട്ടുവാൻ ഉദ്ദേശിക്കുന്ന സ്ഥലത്തിൻെറ അരികിൽ അട്ടിവച്ചിരിക്കുന്നവ.

| ഇനവിവരം | എണ്ണം | അളവ് ഘനമീററർ |
|---|---|---|
| (1) | (2) | (3) |
| തേക്ക് | 156 | 45.654 |
| ഇലവ് | 233 | 52.252 |
| ചീനി | 214 | 82.177 |
| ഇരുൾവാക | 28 | 9.948 |
| മരുതി | 7 | 3.072 |
| ഇരുൾ | 9 | 4.072 |
| വെന്തേക്ക് | 3 | 1.115 |
| തേൻമാവ് | 12 | 4.244 |
| കാഞ്ഞിരം | 5 | 1.714 |
| ഉന്നം | 14 | 5.369 |
| ആഞ്ഞിലി | 2 | 0.421 |
| കരിന്തകം | 6 | 2.317 |
| കൊന്ന | 1 | 0.136 |
| കൊളമാവ് | 2 | 0.618 |
| കുമ്പിൾ | 2 | 0.620 |
| പൊട്ടാമി | 1 | 0.253 |
| കാരാഞ്ഞിലി | 2 | 0.457 |
| വാക | 20 | 4.676 |
| നാങ്ക് | 1 | 0.181 |
| കടുക്ക | 9 | 5.349 |
| കാരകിൽ | 2 | 0.901 |
| മലമിരിഞ്ഞ | 2 | 0.859 |
| ചക്കതേക്ക് | 2 | 1.737 |
| താന്നി | 2 | 0.607 |
| വെട്ടി | 1 | 0.128 |
| വരിച്ചിൽ | 2 | 0.424 |
| ആവൽ | 1 | 0.225 |
| കലയം | 2 | 0.422 |
| വട്ട | 7 | 1.366 |
| കരിങ്ങഴ | 3 | 0.870 |
| പോത്തണി | 4 | 0.841 |
| പാല | 3 | 0.827 |
| നെടുനാർ | 3 | 0.662 |
| അമ്പഴം | 1 | 0.465 |
| പൂവം | 3 | 3.235 |
| തേക്കുകഴകൾ | I എ | 34 എണ്ണം |
| | I ബി | 60 ,, |
| | I സി | 19 ,, |
| | II എ | 77 ,, |
| | II ബി | 169 ,, |
| | II സി | 68 ,, |
| | III എ | 400 ,, |
| | IV | 419 ,, |
| | V | 9140 ,, |
| കപ്പുകാൽ | | 3500 ,, |
| ഫീട്ടി വിറക് | | 2.5 മെ.ടൺ |
| മററിനം വിറക് | | 50.00 ,, |
| ഇലവു ബില്ലററ് | | 308.5 ,, |
| യൂക്കാലിപ്ററസ് ബില്ലററ് | | 69.0 ,, |
| നാശകം വിറക് | | 6.25 ,, |

#### പട്ടിക ബി.

തുണക്കടവ് തോട്—ഭഗവതികുളം തോട് റോഡ് നന്നാക്കുവാൻ വേണ്ടി മുറിച്ച് തുണ്ടം ഭഗവതികുളം റോഡരുകിൽ അട്ടിവച്ചിരിക്കുന്നവ.

| | | |
|---|---|---|
| തേൻമാവ് | 7 | 1.146 ഘ.മീ. |
| മരുതി | 15 | 6.738 ,, |
| പുന്ന | 9 | 2.201 ,, |
| ആവൽ | 11 | 7.280 ,, |
| ഇരുൾ | 56 | 18.001 ,, |
| മൈല | 5 | 1.736 ,, |
| ചീനി | 4 | 2.126 ,, |
| വെട്ടി | 2 | 0.799 ,, |
| കാഞ്ഞിരം | 1 | 0.132 ,, |
| മലയൂരം | 1 | 0.179 ,, |
| പൂവം | 1 | 0.114 ,, |
| തേക്ക് കഴകൾ | III | 3 എണ്ണം. |
| | IV | 12 ,, |
| | V | 25 ,, |
| പലയിനം വിറക് | | 21 മെ.ടൺ |

നിരതദ്രവ്യം.—1000 രൂപ (നിരതദ്രവ്യം പട്ടിക 'എ' യ്ക്കും 'ബി' യ്ക്കും പ്രത്യേകം കെട്ടി വയ്ക്കേണ്ടതാണ്).

## IV

### കുരുമുളക് ലേലപ്പരസ്യം

എ1–9705/82. 1983 ഫെബ്രുവരി 26.

1–2–1983–ലെ കേരളാ ഗവൺമെൻറ് ഗസററ് ഫോറസ്ററ് ഷീററ് 74–ാം പേജിൽ പരസ്യം ചെയ്തിരുന്ന 342 കിലോഗ്രാം കുരുമുളകിൻെറ ലേലം 24–2–1983–ന് നടക്കാതെ പോയതിനാൽ ടി കുരുമുളക് 1983 മാർച്ച് മാസം 29–ാം തിയതി രാവിലെ 11 മണിക്ക് തുണക്കടവ് റെയിഞ്ചാഫീസിൽവച്ച് ഡിവിഷണൽ ഫോറസ്ററാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറേറതെങ്കിലും ഉദ്യോഗസ്ഥനോ

1-2-1983-ലെ കേരള ഗസററിൽ പരസ്യപ്പെടുത്തിയിരിക്കുന്ന വ്യവസ്ഥകൾക്കു വിധേയമായി പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലദിവസം പൊതു ഒഴിവായി വരുന്നപക്ഷം അടുത്ത പ്രവർത്തി ദിവസം നിശ്ചിത സമയത്ത് ലേലം നടത്തുന്നതായിരിക്കും.

വി. കെ. രാമചന്ദ്രൻ,
ഡിവിഷണൽ ഫോറസ്ററാഫീസർ.

കോടനാട്.

## KOTHAMANGALAM DIVISION

ടാങ്കിയാ കൃഷി കൂപ്പു ലേലപ്പരസ്യം

എൽ. 1-233/83. 1983 മാർച്ച് 1

ഈ ഡിവിഷനിൽപെട്ട താഴെ പട്ടികയിൽ വിവരിക്കുന്ന കൂപ്പുകളിൽ നിലവിലുള്ള ടാങ്കിയാ വ്യവസ്ഥപ്രകാരം താഴെ 'ബി' പട്ടികയിൽ പറയുന്ന കൂപ്പുകൾ രണ്ടു വർഷത്തേയ്ക്ക് (എ) പട്ടികയിൽ പറയുന്ന ഏതെങ്കിലും ഒരു രീതി വിള കൃഷി ചെയ്യുന്നതിനും (ബി) പട്ടികയിൽ വിവരിക്കുന്ന കൂപ്പുകൾ ഒരു വർഷത്തേയ്ക്ക് ഇഞ്ചിയോ കപ്പയോ കൃഷി ചെയ്യുന്നതിനുമുള്ള അവകാശം അർഹതയുള്ള സൊസൈററികൾക്ക് അതിനായി രൂപീകരിക്കുന്ന കമ്മിററി അലോട്ടുചെയ്യുന്നതും അങ്ങനെ അലോട്ടു ചെയ്യാതെ ബാക്കിവരുന്ന കൂപ്പുകൾ കോതമംഗലം ഡിവിഷണൽ ഫോറസ്ററ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പട്ടികയിൽ പറയുന്ന സമയത്ത് ഈ ആഫീസിൽ വച്ച് കേരളാ ഗവർണ്ണർക്കുവേണ്ടി പരസ്യമായി ലേലം ചെയ്യുന്നതാണ്. സഹകരണ സംഘങ്ങളിൽനിന്നും അപേക്ഷ സ്വീകരിക്കുവാൻ നിശ്ചയിച്ചിരിക്കുന്ന ദിവസമോ ലേല ദിവസമോ അവധിയായി വന്നാൽ അതിന്റെ അടുത്ത പ്രവൃത്തിദിവസം നിശ്ചിതസമയത്തും സ്ഥലത്തും അപേക്ഷ സ്വീകരിക്കുന്നതും ലേലം നടത്തുന്നതുമായിരിക്കും. അലോട്ടുമെന്റിനും ലേലത്തിനും നിശ്ചയിച്ചിരിക്കുന്ന തീയതിയും സമയവും താഴെ പട്ടിക (എ) യിൽ ചേർത്തിരിക്കുന്നു.

### സൊസൈററികൾക്കുള്ള അലോട്ടുമെന്റ് വ്യവസ്ഥകൾ

1. കൃഷി ചെയ്യുന്നതിനുള്ള അവകാശം അനുവദിച്ചു കിട്ടണമെന്ന് താൽപര്യമുള്ളവർ 26-3-1975-ലെ ജി. ഒ. (എം. എസ്.) 109/75/ എ. ഡി., 19-5-1975-ലെ ജി. ഒ. (എം. എസ്.) 162/75/എ. ഡി. 11-2-1980-ലെ ജി.ഒ. (എം. എസ്.) 40/80 എ. ഡി. എന്നീ ഗവൺമെന്റ് ഉത്തരവുകളിൽ പ്രതിപാദിക്കുന്നവയും പ്രവർത്തനക്ഷമത 100 ശതമാനം ഹരിജൻ/ഗിരിജൻ അംഗങ്ങളുമുള്ളവയുമായ സഹകരണ സംഘങ്ങൾ നിശ്ചിത ഫാറത്തിൽആസ്തി സർട്ടിഫിക്കററു സഹിതം ഉള്ള അപേക്ഷകൾ നിശ്ചിത തിയതിക്കുള്ളിൽ ഈ ആഫീസിൽ എത്തിച്ചിരിക്കണം.

2. സഹകരണ സംഘങ്ങൾ ഡിപ്പാർട്ടുമെന്റ് നിശ്ചയിക്കുന്ന നിരക്കിൽ ആയതിനായി സംഘടിപ്പിക്കുന്ന കമ്മിററി അലോട്ടുചെയ്യുന്നതും, എന്നാൽ ഒരു കൂപ്പിന് ഒന്നിലധികം സംഘങ്ങൾ അപേക്ഷകരായി വരുന്നപക്ഷം പ്രസ്തുത കൂപ്പുകൾ അങ്ങനെയുള്ള അപേക്ഷകരെമാത്രം പങ്കെടുപ്പിച്ചുകൊണ്ട് ലേലം ചെയ്യുന്നതും കൂടുതൽ നിരക്കിനു വിളിക്കുന്ന സംഘത്തിന്റെ പേരിൽ ലേലം ഉറപ്പിക്കുന്നതുമാണ്. ലേലത്തിൽ പങ്കെടുക്കുവാൻ ബന്ധപ്പെട്ട സംഘങ്ങളുടെ പ്രതിനിധികൾ. അധികാരപത്ര സഹിതം സ്ഥലത്ത് ഹാജരാകേണ്ടതാണ്.

3. നിലവിലുള്ള കൽപ്പനകൾക്കു വിധേയമായി ഡിപ്പാർട്ടുമെന്റിൽനിന്നും നിശ്ചയിക്കുന്ന പാട്ടനിരക്ക് അടയ്ക്കേണ്ടതാണ്.

4. അലോട്ടുചെയ്തു കിട്ടുന്ന കൂപ്പിന്റെ ആകെ പാട്ടസംഖ്യയ്ക്ക് ഉതകുന്ന തരത്തിലും അലോട്ടുമെന്റിന് മൂന്നുമാസത്തിനകം ലഭിച്ചിട്ടുള്ളതുമായ അസൽ സോൾവൻസി സർട്ടിഫിക്കററ് സൊസൈററികൾ പ്രവർത്തിക്കുന്ന ഡിസ്ട്രിക്ററിലെ ഡെപ്യൂട്ടി രജിസ്ട്രാറിൽനിന്നും ഹാജരാക്കേണ്ടതാണ്.

5. അലോട്ടുമെന്റു ദിവസം സൊസൈററികളുടെ ആധികാരികമായി ചുമതലപ്പെട്ട ആളുകൾ ഈ ആഫീസിൽ ഹാജരായിരിക്കേണ്ടതാണ്.

6. അലോട്ടുചെയ്തുകിട്ടുന്ന കൂപ്പുകളുടെ ആകെ തുകയുടെ 1/3 സംഖ്യ അലോട്ടുമെന്റു കഴിഞ്ഞാൽ ഉടൻതന്നെ കെട്ടിവയ്ക്കേണ്ടതാണ്. ആയതിനു വീഴ്ച വരുത്തിയാൽ പ്രസ്തുത കൂപ്പുകൾ പരസ്യ ലേലത്തിൽ ഉൾപ്പെടുത്തുന്നതായിരിക്കും. കൂടാതെ അപ്രകാരം വീഴ്ച വരുത്തുന്ന സൊസൈററികൾ മേലിൽ അലോട്ടുമെന്റിന് അർഹരായിരിക്കുകയുമില്ല.

7. അലോട്ടുമെന്റു കഴിഞ്ഞാൽ ഡിപ്പാർട്ടുമെന്റിൽനിന്നും അറിയിപ്പു കിട്ടുന്നതനുസരിച്ച് നിർദ്ദിഷ്ട തീയതിക്കുമുൻപായി സെക്യൂരിററി അടച്ച് ഉടമ്പടി വയ്ക്കേണ്ടതാണ്. ആയതിന് സംഘം പ്രസിഡന്റിനേയോ സെക്രട്ടറിയേയോ ചുമതലപ്പെടുത്തേണ്ടതും ടി പ്രമേയത്തിന്റെ പകർപ്പ് ഡിവിഷണൽ ഫോറസ്ററ് ആഫീസറെ ഉടമ്പടി വയ്ക്കുന്നതിനു മുൻപ് ഏൽപ്പിക്കേണ്ടതുമാണ്. കൂടാതെ സെക്രട്ടറിയുടെയും പ്രസിഡന്റിന്റെയും കൈ ഒപ്പുകൾ ബന്ധപ്പെട്ട സഹകരണസംഘം ഡെപ്യൂട്ടി രജിസ്ട്രാർ സാക്ഷ്യപ്പെടുത്തി ഉടമ്പടി വയ്ക്കുന്ന ദിവസം ഹാജരാക്കേണ്ടതാണ്.

8. മുകളിൽ പറയുന്ന പ്രകാരം ഉടമ്പടി വയ്ക്കുവാൻ വീഴ്ച വരുത്തിയാൽ കോതമംഗലം ഡിവിഷണൽ ഫോറസ്ററ് ആഫീസർക്ക് യുക്തമെന്നു തോന്നുന്ന ദിവസം ബന്ധപ്പെട്ട കൂപ്പ് വീഴ്ചക്കാരായ സംഘത്തിന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതും ലേലത്തിൽ സംഘത്തിനനുവദിച്ച നിരക്കിൽ പാട്ടം ലഭിച്ചില്ലെങ്കിൽ കുറവുവരുന്ന തുകയും ലേല ചിലവും സംഘത്തിൽനിന്നും റവന്യൂ റിക്കവറി ഉൾപ്പെടെയുള്ള നടപടികളിൽ കൂടി ഈടാക്കുന്നതും സംഘത്തിനെ ബ്ലാക്ക് ലിസ്ററിൽ ഉൾപ്പെടുത്തുന്നതുമായിരിക്കും. ലേലത്തിൽ കൂടുതൽ സംഖ്യ കിട്ടിയാൽ ആയതിൽ സംഘത്തിനു യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ല.

9. പാട്ടത്തിനെടുത്ത ബ്ലോക്കുകൾ സംഘം കൃഷിക്കായി സ്വകാര്യ വ്യക്തികളെ ഏൽപ്പിക്കുവാനോ അംഗങ്ങൾക്കിടയിൽ വീതിച്ചു കൊടുക്കുവാനോ അനുവദിക്കുന്നതല്ല. പ്രസ്തുത സ്ഥലം മുഴുവനായും സംഘം നേരിട്ട് കൃഷി ചെയ്യേണ്ടതാണ്. ആയതിന്റെ തെളിവിലേക്ക് സംഘത്തിന്റെ നാൾവഴി കണക്കു ബുക്കുകൾ ബന്ധപ്പെട്ട റെയിഞ്ചാഫീസറുടെ പരിശോധനയ്ക്കു വിധേയമാക്കേണ്ടതാണ്. ഇതിനു വീഴ്ച വരുത്തിയാൽ പാട്ടം റദ്ദു ചെയ്യുന്നതും സ്ഥലം കൃഷിയുൾപ്പെടെ തിരികെ എടുക്കുന്നതും ആയതിൽ സംഘത്തിന് യാതൊരു അവകാശമോ നഷ്ടപരിഹാരത്തിനോ അർഹതയില്ലാത്തതും ആകുന്നു.

## പൊതുലേലവ്യവസ്ഥകൾ

1. പരസ്യ ലേലത്തിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്നവർ തങ്ങളുടെ വില്ലേജ് ആഫീസറിൽ നിന്നോ പഞ്ചായത്ത് പ്രസിഡന്റിൽനിന്നുമോ തങ്ങളുടെ ശരിയായ മേൽവിലാസവും താൻ ഇന്നയാളെന്ന് സാക്ഷ്യപ്പെടുത്തുന്ന സർട്ടിഫിക്കറ്റ് (ഐഡന്റിറ്റി സർട്ടിഫിക്കറ്റ്) ഹാജരാക്കേണ്ടതാണ്.

2. ലേലത്തിൽ പങ്കെടുക്കുവാൻ ഉദ്ദേശിക്കുന്നവർ റെയിഞ്ചാഫീസറുടെ അനുവാദത്തോടെ കൂപ്പുകൾ കാലേകൂട്ടി പരിശോധിച്ച് അവയുടെ നിൽപ്പുതിൽപ്പുകൾ ശരിക്കും മനസ്സിലാക്കേണ്ടതാണ്. ആയതിനാൽ ലേലത്തിനുശേഷം യാതൊരു ആക്ഷേപങ്ങളും ഉന്നയിക്കാൻ ലേലക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല.

3. കൂപ്പിന്റെ സ്ഥാനം കാണിക്കുന്ന പടം ഈ ആഫീസിൽ കാണാവുന്നതാണ്.

4. ലേലം നടത്തുന്ന ആഫീസർക്ക് പ്രത്യേകം കാരണമൊന്നും കാണിക്കാതെ ഏതെങ്കിലും കൂപ്പ് ലേലത്തിൽനിന്നും ഒഴിവാക്കാനോ ഏതെങ്കിലും വ്യക്തിയിൽനിന്നും നിരതദ്രവ്യം സ്വീകരിക്കാതിരിക്കാനോ ഉള്ള അധികാരം ഉണ്ടായിരിക്കും.

5. ഓരോ ബ്ലോക്കും പ്രത്യേകമായി മൊത്തം പാട്ടസംഖ്യകൾക്ക് ലേലം ചെയ്യുന്നതാണ്. ലേലത്തുക കൂട്ടുന്നത് ഏറ്റവും കുറഞ്ഞത് 10 രൂപ ക്രമത്തിലായിരിക്കണം.

6. കൂടുതൽ തുകയ്ക്കു വിളിക്കുന്ന ലേലക്കാരന്റെ സ്വഭാവം, സാമ്പത്തിക നില എന്നിവ ലേലം ഉറപ്പിക്കുവാൻ അധികാരമുള്ള ഓഫീസർക്ക് തൃപ്തികരമാണെങ്കിൽ ലേലം അയാളുടെ പേരിൽ ഉറപ്പിക്കുന്നതാണ്.

7. രണ്ടുവർഷത്തെ കൃഷി കൂപ്പുകൾ ലേലത്തിൽ എടുക്കുന്ന ആളുകൾ ലേലത്തുകയുടെ 1/3 സംഖ്യ ലേലം കഴിഞ്ഞാലുടൻതന്നെ കെട്ടിവയ്ക്കേണ്ടതാണ്. പാട്ടത്തുകയുടെ ബാക്കിയുള്ള തുകയുടെ 1/2 1983 സെപ്റ്റംബർ മാസം മുപ്പതിനോ ആദ്യവിളയുടെ വിളവെടുപ്പോ ഇതിൽ ഏത് ആദ്യം വരുന്നുവോ അതിനകമായി അടച്ചിരിക്കണം. പാട്ടത്തുകയുടെ അവസാനഗഡു രണ്ടാംവർഷത്തെ കൃഷിയുടെ വിളവെടുപ്പോ 1985 മാർച്ച് 31, ഇതിൽ ഏതു ആദ്യം വരുന്നുവോ അതിനകമായി അടച്ചിരിക്കണം. ഒരു വർഷത്തേക്കുള്ള കൂപ്പുകൾ ലേലത്തിൽ എടുക്കുന്ന ആളുകൾ ലേലത്തുകയുടെ 1/3 സംഖ്യ ലേലം കഴിഞ്ഞാലുടൻ തന്നെ കെട്ടിവയ്ക്കേണ്ടതും ബാക്കി സംഖ്യ 31-3-1984-ന് അകമോ, വിളയുടെ വിളവെടുപ്പോ ഇതിൽ ഏത് ആദ്യം വരുന്നുവോ അതിനകമായി അടച്ചിരിക്കണം. വിജയിക്കാത്ത ലേലക്കാരന്റെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കികൊടുക്കുന്നതും വിജയി ആയ ലേലക്കാരന്റെ നിരതദ്രവ്യം ആദ്യത്തെ 1/3 പാട്ടസംഖ്യയിൽ വകകൊള്ളിക്കുന്നതുമാണ്. ലേലത്തുക 500 രൂപയിൽ കുറവായിരുന്നാൽ മുഴുവൻ തുകയും 500 രൂപയിൽ കൂടുതലായിരുന്നാൽ 500 രൂപയോ 1/3 തുകയോ ഇതിൽ കൂടുതലായ തുക ലേലം കഴിഞ്ഞാലുടൻ അടയ്ക്കേണ്ടതാകുന്നു.

## തവണകൾ അടയ്ക്കാൻ താമസിച്ചാലുള്ള പിഴകൾ.

8. പാട്ടത്തുകയുടെ ഒന്നാംതവണ ലേലം കഴിഞ്ഞാലുടനെ ഒടുക്കിയില്ലെങ്കിൽ നിരതദ്രവ്യം സർക്കാരിലേയ്ക്ക് കണ്ടുകെട്ടി ലേലം വിളിച്ചെടുത്ത കൂപ്പ് താഴെ 9-ാം ഖണ്ഡികയിൽ പറയുന്ന നിബന്ധനകൾക്കു വിധേയമായി വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്. ബാക്കി പാട്ടത്തുക നിശ്ചിതസമയത്ത് അടച്ചില്ലെങ്കിൽ അടയ്ക്കേണ്ട തീയതി മുതൽ രണ്ടു മാസത്തേക്ക് 12 ശതമാനം പലിശ ചുമത്തി കോതമംഗലം ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ തുക അടയ്ക്കാൻ സമയം അനുവദിക്കുന്നതാണ്. വീണ്ടും താമസിച്ചാൽ 12 ശതമാനം പലിശ ചുമത്തി കോട്ടയം സർക്കിൾ കൺസർവേറ്റർക്ക് പാട്ടക്കാലാവധിവരെ അവധി അനുവദിക്കാവുന്നതാണ്. പാട്ടം ഒടുക്കുവാൻ വീണ്ടും കാലാവധി ആവശ്യമായി വന്നാൽ നീട്ടികൊടുക്കുന്ന കാലാവധിക്കുള്ളിൽ ചീഫ് കൺസർവേറ്റർക്ക് യുക്തമെന്നു തോന്നുന്ന പക്ഷം 12 ശതമാനം പലിശ ചുമത്തി അവധി അനുവദിക്കാവുന്നതാണ്. എന്നാൽ പരമാവധി അനുവദനീയമായ അവധിക്കു ശേഷവും വീണ്ടും പാട്ടത്തുക അടയ്ക്കാൻ വീഴ്ച വരുത്തിയാൽ ഉടമ്പടി റദ്ദു ചെയ്തു വിളയും സെക്യൂരിറ്റിയും പാട്ടക്കാരൻ അന്നുവരെ ഒടുക്കിയിട്ടുള്ള എല്ലാ തുകയും കണ്ടുകെട്ടി താഴെ 9-ാം ഖണ്ഡികയിൽ പറഞ്ഞിരിക്കുന്ന നിബന്ധനകൾക്കു വിധേയമായി വിളയോ സ്ഥലമോ രണ്ടും കൂടിയോ വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ വീണ്ടും ലേലം ചെയ്യുന്നതാണ്.

9. വീഴ്ചക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കണ്ടുകെട്ടിയ വിളയുടെ ലേലമോ കൃഷിസ്ഥലത്തിന്റെ ലേലമോ രണ്ടും കൂടിയോ ചെയ്യുമ്പോൾ എല്ലാ തുകകളും പരസ്യച്ചെലവും കിട്ടിയില്ലെങ്കിൽ റവന്യൂ റിക്കവറി ഉൾപ്പെടെയുള്ള നടപടികൾ മുഖാന്തിരം ഈടാക്കുന്നതാണ്, മറിച്ച് ലേലത്തിൽ എന്തെങ്കിലും ലാഭം ഉണ്ടായാൽ ആയതിന് വീഴ്ചക്കാരന് യാതൊരവകാശമില്ലാത്തതും ആകുന്നു. കൂടാതെ ലേലക്കാരനെ താൽക്കാലികമായോ സ്ഥിരമായോ ബ്ലാക്ക് ലിസ്റ്റ് ചെയ്യുവാനും ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർക്ക് അധികാരമുണ്ടായിരിക്കും. ടി പുനർലേലത്തിൽ വീഴ്ചക്കാരൻ പങ്കെടുക്കുവാൻ പാടില്ലാത്തതും ആകുന്നു. വിളകൾ കണ്ടുകെട്ടുന്നതിലോ പുനർലേലം ചെയ്യുന്നതിലോ വച്ച് ലേലക്കാരന് യാതൊരു നഷ്ടപരിഹാരങ്ങൾക്കും അർഹതയില്ലാത്തതും ആകുന്നു.

## എഗ്രിമെന്റ്

10. വിജയിയാകുന്ന ലേലക്കാരൻ ലേലം സ്ഥിരപ്പെടുത്തിയ തീയതി മുതൽ 15 ദിവസത്തിനകം കോതമംഗലം ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർക്ക് പ്ലഡ്ജ് ചെയ്ത ട്രഷറി സേവിംഗ്സ് ബാങ്ക് അക്കൗണ്ടായി സെക്യൂരിറ്റി തുക കെട്ടിവച്ച് 3½ രൂപ മുദ്രപത്രത്തിൽ നിർദ്ദിഷ്ട തീയതിയിൽ ഉടമ്പടി വയ്ക്കേണ്ടതാണ്. സെക്യൂരിറ്റി കെട്ടുവാൻ താമസം വരുത്തിയാൽ 12 ശതമാനം പലിശ ഈടാക്കികൊണ്ട് 15 ദിവസവും 24 ശതമാനം പലിശ ഈടാക്കിക്കൊണ്ട് അടുത്ത 15 ദിവസവും ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർക്ക് അനുവദിക്കാവുന്നതാണ്. വീണ്ടും താമസം വരുത്തിയാൽ കോട്ടയം സർക്കിൾ കൺസർവേറ്റർക്ക് യുക്തമെന്നു തോന്നിയാൽ പരമാവധി 30 ദിവസത്തെ അവധികൂടി അനുവദിക്കാവുന്നതാണ്. ടി സമയപരിധിക്കുള്ളിൽ സെക്യൂരിറ്റിവച്ച് ഉടമ്പടി വയ്ക്കുന്നതിന് വീഴ്ച വരുത്തിയാൽ ലേലം റദ്ദു ചെയ്യുന്നതും ലേലക്കാരൻ കെട്ടിവച്ചിട്ടുള്ള തുക സർക്കാരിലേക്ക് മുതൽകൂട്ടുന്നതും കൂടാതെ കൂപ്പ് ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ മുകളിൽ 9-ാം ഖണ്ഡികയിൽ പറയുന്നപ്രകാരം പുനർലേലം ചെയ്യുന്നതുമാണ്. സെക്യൂരിറ്റി കെട്ടിയ ശേഷം ഉടമ്പടി വയ്ക്കുവാൻ താമസിച്ചാൽ സെക്യൂരിറ്റി അടച്ച ദിവസം മുതൽ ഉടമ്പടി വയ്ക്കുന്ന ദിവസം വരെ ദിവസം ഒരു രൂപ വീതം പിഴ ഈടാക്കി പരമാവധി 30 ദിവസംവരെ ഉടമ്പടി വയ്ക്കുവാൻ സമയം അനുവദിക്കുന്നതാണ്. ഇപ്രകാരം അനുവദിച്ച കാലയളവി

നുള്ളിൽ ഉടമ്പടി വയ്ക്കുവാൻ വീഴ്ച വരുത്തിയാൽ ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ കൂപ്പ് പുനർ ലേലം ചെയ്യുന്നതും ആയിരിക്കും. നിയമാനുസൃതമുള്ള ഉടമ്പടി വച്ചതിനുശേഷം മാത്രമേ കൂപ്പിൽ പ്രവേശിക്കാൻ ലേലക്കാരനെ അനുവദിക്കുകയുള്ളൂ.

11. ഡിപ്പാർട്ടുമെന്റിൽനിന്നും തേക്കുതൈകളോ മററു നിശ്ചയിക്കപ്പെട്ട തൈകളോ വച്ചുപിടിപ്പിച്ചതിനു ശേഷമേ കൂപ്പിൽ കൃഷിയിറക്കുവാൻ അനുവദിക്കുകയുള്ളൂ. പാട്ടക്കാലാവധിക്കുള്ളിൽ പാകമാകാത്ത വിളയിറക്കുവാൻ അനുവദിക്കുന്നതല്ല. പാട്ടക്കാലാവധി തീരുന്നതോടെ പാട്ടക്കാരൻ കൂപ്പു വിട്ടൊഴിയേണ്ടതും സ്ഥലം ഡിപ്പാർട്ടുമെന്റിലേക്ക് ഏൽപ്പിക്കേണ്ടതുമാണ്. പരമാവധി അനുവദിക്കാവുന്ന സമയംവരെ വിളവ് നീക്കം ചെയ്തില്ലെങ്കിൽ വിള കണ്ടുകെട്ടി പാട്ടക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ ലേലം ചെയ്യുന്നതായിരിക്കും. പരമാവധി അനുവദിച്ച കാലാവധി കഴിയുന്നതോടുകൂടി കളയെടുപ്പു നടത്തിയും മുഴുവൻ തൈകളോടു കൂടിയും കൂപ്പ് സർക്കാരിലേക്ക് ഏൽപ്പിക്കേണ്ടതാണ്.

12. ഡി. എഫ്. ഒ. യുടെ രേഖാമൂലമുള്ള അനുവാദത്തോടുകൂടി മാത്രമേ കൂപ്പിൽനിന്നും വിളകൾ നീക്കം ചെയ്യുവാൻ പാടുള്ളൂ.

13. ഡിപ്പാർട്ടുമെന്റ് തൈകളിൽ നിന്നും 30 സെ. മീ. കുറഞ്ഞ അകലത്തിൽ യാതൊരു വക കൃഷികളോ കളകളോ കൂടാതെ സൂക്ഷിക്കേണ്ടതാണ്.

14. കൂപ്പിൽ കപ്പത്തണ്ടു നടുമ്പോൾ, നാലു തൈകളുടെ നടുവിൽ ഒരു കപ്പത്തണ്ട് എന്ന തോതിലേ അനുവദിക്കുകയുള്ളൂ.

15. കപ്പ കൂനകൾക്ക് 80 × 80 × 20 സെ.മീ. വലുപ്പത്തിൽ കൂടുതൽ പാടില്ലാത്തതാണ്.

18. കൂപ്പിൽ പോക്കുതൈകൾ യഥാസമയം നട്ടുപിടിപ്പിക്കുവാൻ പാട്ടക്കാരൻ ബാദ്ധ്യസ്ഥനാണ്.

17. പാട്ടക്കാരന്റെ സ്വന്തം ചെലവിൽ ഇൻസ്പെക്ഷൻ പാത്സ്, ഫയർലൈൻസ് എന്നിവ ഡിപ്പാർട്ടുമെന്റിന്റെ നിർദ്ദേശപ്രകാരം നിർമ്മിക്കേണ്ടതാണ്.

18. പാട്ടക്കാരനും ടിയാന്റെ ജോലിക്കാരും കേരളാ ഫോറസ്റ്റ് ആക്റ്റിനും റൂൾസിനും വിധേയമായിരിക്കും.

19. കാലാകാലങ്ങളിൽ വനംവകുപ്പിന്റെ ഉദ്യോഗസ്ഥൻമാർ നൽകുന്ന നിർദ്ദേശങ്ങൾ കൃത്യമായി പാലിച്ചിരിക്കേണ്ടതാണ്.

20. വിശദമായ വ്യവസ്ഥകൾ പാട്ട ഉടമ്പടിയിൽ ഉണ്ടായിരിക്കുന്നതും ആ വ്യവസ്ഥകൾ കർശനമായി പാലിച്ചിരിക്കേണ്ടതും ആണ്. വിശദമായ പാട്ട ഉടമ്പടി വ്യവസ്ഥകൾ ഈ ആഫീസിൽനിന്നും അറിയാവുന്നതാണ്.

21. കൂടുതലായി ഏതെങ്കിലും നിബന്ധനകളോ ഉള്ളവയിൽ ഏതെങ്കിലും മാററങ്ങളോ വേണമെന്ന് തോന്നുന്നപക്ഷം ലേലസമയത്ത് പ്രഖ്യാപിക്കുകയോ ഉടമ്പടി വ്യവസ്ഥകളിൽ കൂട്ടിച്ചേർക്കുകയോ ചെയ്യുന്നതായിരിക്കും.

22. ലേലത്തിൽ പങ്കുചേരുന്നതിനുമുൻപ് ഈ പരസ്യത്തിലേയും ഒപ്പ് വയ്ക്കാനുള്ള ഉടമ്പടിയിലേയും നിബന്ധനകൾ വ്യക്തമായി ഗ്രഹിച്ചിരിക്കേണ്ടതും സമ്മതിച്ച് ഒപ്പു വയ്ക്കേണ്ടതും. അങ്ങനെ ഒപ്പുവെച്ചാൽ ലേല നിബന്ധനകളും ഉടമ്പടി വ്യവസ്ഥകളും ലേലക്കാരൻ സമ്മതിച്ചിരിക്കുന്നുവെന്ന് കണക്കാക്കുന്നതുമാണ്.

23. പാട്ടക്കാലാവധിക്കുള്ളിൽ കൂപ്പിനുള്ളിൽ യാതൊരുവിധ കത്തിക്കലും അനുവദിക്കുന്നതല്ല.

24. വിജയിയാവുന്ന ഓരോ ലേലക്കാരനും ഓരോ ബ്ലോക്കിലും ഇതോടൊന്നിച്ച് 'എ' പട്ടികയിൽ പറയുന്ന ഏതു വിളക്രമമാണ് കൃഷി ചെയ്യുവാൻ ഉദ്ദേശിക്കുന്നതെന്ന് മുൻഗണനാക്രമത്തിൽ ലേലം സ്ഥിരപ്പെടുത്തി അറിയിക്കുന്ന നോട്ടീസ് തീയതി മുതൽ 7 ദിവസത്തിനകം ഈ ഓഫീസിൽ അറിയിക്കേണ്ടതും അതിൻമേൽ കോട്ടയം ഹൈറേഞ്ച് സർക്കിൾ കൺസർവേറർ തീരുമാനമെടുക്കുന്നതും ആയിരിക്കും. ഉടമ്പടി വച്ചതിനുശേഷം വിളകൾ മാററുന്നതിനുള്ള അപേക്ഷ പരിഗണിക്കുന്നതല്ല.

25. കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ നിന്നോ, മുള്ളരിങ്ങാട്, കാളിയാർ, തൊടുപുഴ എന്നീ റെയിഞ്ചാഫീസുകളിൽനിന്നോ അറിയാവുന്നതാണ്.

പട്ടിക—എ

1. സൊസൈററികളിൽനിന്നും അപേക്ഷ ലഭിക്കേണ്ട തീയതിയും സമയവും:—1983 മാർച്ച് മാസം 25-ാം തീയതി 4 മണിവരെ.

2. സൊസൈററികൾക്കു കൂപ്പ് അലോട്ടുചെയ്യുന്ന തീയതിയും സമയവും:—1983 മാർച്ച് മാസം 26-ാം തീയതി രാവിലെ 11 മണി.

3. സൊസൈററികൾക്ക് അലോട്ടു ചെയ്യുന്നതിനുള്ള നിരക്ക്:—

| | | |
|---|---|---|
| തൊടുപുഴ ഹെക്ടറിന് | | 88 രൂപ |
| മുള്ളരിങ്ങാട് | .. | 239 രൂപ |
| കാളിയാർ | .. | 239 രൂപ |

4. അലോട്ടു ചെയ്യാത്ത കൂപ്പുകളുടെ പരസ്യം ലേലം:—1983 മാർച്ച് മാസം 26-ാം തീയതി പകൽ 3 മണിക്ക്

5. പരസ്യ ലേലത്തിനുള്ള നിരതദ്രവ്യം:—ഓരോ കൂപ്പിനും 1000 രൂപ (ആയിരം രൂപ) വീതം.

6. പാട്ടക്കാലാവധി:—ബി. പട്ടികയിലെ കൂപ്പുകളുടെ ലേലം ഉറപ്പിച്ചതായി അറിയിപ്പ് അയയ്ക്കുന്ന നോട്ടീസ് തീയതി മുതൽ 31-3-1985 വരെ സി. പട്ടികയിലെ കൂപ്പുകളുടെ ലേലം ഉറപ്പിച്ചതായി അറിയിപ്പ് അയക്കുന്ന നോട്ടീസ് തീയതിമുതൽ 31-3-1984 വരെ.

7. സെക്യൂരിററി ഡിപ്പോസിററ്:—സൊസൈററികൾക്ക് ഹെക്ടറിനോ അതിന്റെ അംശത്തിനോ 50 രൂപ, ലേലക്കാർക്കു ഹെക്ടറിനോ അംശത്തിനോ 100 രൂപ.

കൃഷിയുടെ വിവരം

1. നെല്ല്, പയറുവർഗ്ഗം/എള്ള്, കപ്പ
2. നെല്ല്, പയറുവർഗ്ഗം/ഇഞ്ചി, കപ്പ.
3. ഇഞ്ചി, കപ്പ
4. കപ്പ/കപ്പ.

പട്ടിക—ബി

| റെയിഞ്ചിന്റെ പേര് | സ്ഥലം | കൂപ്പുനമ്പർ | വിസ്തീർണ്ണം |
|---|---|---|---|
| തൊടുപുഴ | 1983 തേക്കുംതോട്ടം | 1 | 9.15 ഹെക്ടർ |
| | | 2 | 9.12 ,, |
| | | 3 | 9.10 ,, |
| | | 4 | 9.14 ,, |
| മുള്ളരിങ്ങാട് | 1983 തേക്കുംതോട്ടം (1969 യൂക്കാലി വെട്ടിക്കഴിഞ്ഞ സ്ഥലം) | 21 എ | 8.27 ,, |
| | | 21 ബി | 9.18 ,, |
| | | 22 എ | 9.73 ,, |
| | | 22 ബി | 11.08 ,, |
| | | 23 എ | 10.04 ,, |
| | | 23 ബി | 9.18 ,, |
| | | 24 എ | 8.53 ,, |
| | | 24 ബി | 8.90 ,, |
| | 1983 സോഫ്റ്റ് വുഡ് പ്ലാന്റേഷൻ (1972 മിക്സഡ് പ്ലാന്റേഷൻ—ഫെയിൽഡ് ഏരിയാ) | 1 | 9.70 ,, |
| | | 2 | 10.17 ,, |
| | | 3 | 10.36 ,, |
| കാളിയാർ | കാളിയാർ (കുടിയിറക്കപ്പെട്ട സ്ഥലത്തെ 1983 തേക്കിൻ തോട്ടം) | 'എ' മുതൽ 'ജെ' വരെ (പത്ത് കൂപ്പുകൾ) | ഓരോ കൂപ്പിനും വിസ്തീർണ്ണം ഉദ്ദേശം 10 ഹെക്ടർ വീതം (ഓരോ കൂപ്പിന്റെയും കൃത്യമായ വിസ്തീർണ്ണം ലേലദിവസത്തിനു രൊഴ്ച മുൻപ് കാളിയാർ റെയിഞ്ചാഫീസിൽനിന്നോ ഈ ആഫീസിൽ നിന്നോ അറിയാവുന്നതാണ്.) |

പട്ടിക—സി

| | | | |
|---|---|---|---|
| | | മൂന്നാം വർഷ കൃഷി | |
| തൊടുപുഴ | വേളൂർ 1981 തേക്കുതോട്ടം | 1 | 10.40 ഹെക്ടർ |
| | | 2 | 9.90 ,, |
| | | 4 | 11.00 ,, |
| | വെൺമണി (കുടിയിറക്കപ്പെട്ട സ്ഥലം) | രണ്ടാം വർഷ കൃഷി | |
| | | 1 | 3.08 ,, |
| | | 2 | 7.45 ,, |
| കാളിയാർ | തൊമ്മൻകുത്ത് 1981 തേക്കിൻ തോട്ടം | മൂന്നാം വർഷ കൃഷി | |
| | | 1 | 3.073 ഹെക്ടർ |

കോതമംഗലം.

എൻ. ബി. സുബ്രഹ്മണ്യം,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TIMBER SALES DIVISION, PERUMBAVOOR

തടി ലേലപ്പരസ്യം

നി 2–637/83. 1983 ഫെബ്രുവരി, 21.

7–12–1982–ലെ കേരളാ ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റിൽ 529 മുതൽ 532 വരെയുള്ള പേജുകളിൽ കൊടുത്തിരിക്കുന്ന ലേല വ്യവസ്ഥകൾക്ക് വിധേയമായി താഴെ പട്ടികയിൽ കൊടുത്തിരിക്കുന്ന ഡിപ്പോകളിൽ അട്ടിവച്ചിരിക്കുന്ന തടി, വിറക് മുതലായവ അതാത് ഡിപ്പോകളിൽ വച്ച് അതാതിനെതിരെ കാണിച്ചിരിക്കുന്ന തീയതികളിൽ രാവിലെ പത്തുമണിക്ക് പെരുമ്പാവൂർ ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

| ഡിപ്പോയുടെ പേര് | ലേലത്തീയതി | | |
|---|---|---|---|
| കുമളി | 20–4–1983 | 21–5–1983 | 22–6–1983 |
| പാറമ്പുഴ | 14–4–1983 | 18–5–1983 | 16–6–1983 |
| വെട്ടിക്കാട് | 11–4–1983 | 11–5–1983 | 13–6–1983 |
| വീട്ടൂർ | 25–4–1983 | 25–5–1983 | 27–6–1983 |
| കോതമംഗലം | 27–4–1983 | 26–5–1983 | 29–6–1983 |
| തലക്കോട് | 29–4–1983 | 30–5–1983 | 30–6–1983 |

എം. എം. അബുബക്കർ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## CHALAKUDY DIVISION

### SALE COUPE NOTIFICATION

CC2-2832/82. *27th February*, 1983

It is hereby notified for the information of the public that the right for collection and removal of tree growth including rejections from supply work except teak and rosewood, if any available, in the sub coupe Nos. 1, 17, 6 and 9 of the Chimmony S.A. Coupe No. III, bid by the respective bidders noted in the schedule below in the auction sale conducted on 11-11-1982 will be resold in public auction by the Divisional Forest Officer, Chalakudy or his deputee for and on behalf of the Governor of Kerala on 7-4-1983 at 3.00 p.m. in the Divisional Forest Office, Chalakudy at the risk and loss (as assessed by Range Officer and confirmed by Divisional Forest Officer) of the respective original bidders noted in the Schedule below against each sub coupe. If the notified day happens to be a holiday the auction will be conducted on the next working day at the appointed time and place

SCHEDULE

*Name of coupe.*—Chimmony S. A. Coupe No. III in Palappilly Range

| *Sub coupe No.* | *Area in hect.* | *Name and address of the bidders in auction dated* 11-11-1982 |
|---|---|---|
| 1. | 10.400 | K. V. Kuriakose, Kannanganamalil, Thrikkariyoor, Kothamangalam |
| 6. | 9.480 | C. V. Yacob, Cheriyacheril House, Vengoor P.O., Kothamangalam |
| 9. | 10.320 | M. T. Bose, Maliakal House, Airoorpadam, Kothamangalam |
| 17. | 8.280 | K. V. Kuriakose, Kannanganamalil, Thrikkariyoor, Kothamangalam |

*Period of Contract*:—Upto the end of 31-12-1983 or before the area is got submerged, whichever is earlier.

*E.M.D.*—Rs. 5,000 for each sub coupe.

All other conditions laid down in this office Notification No. CC2-2832/82 dated 5-10-1982 on pages 445 to 448 of part III of the Kerala Government Gazette dated 12-10-1982 (Forest sheet) will be binding on this sale also.

The rules notified under G.O. (P) 62/76/AD dated 23-2-1976 and published in the Kerala Government Gazette dated 9-5-1976 shall be binding on any person who attests the copy of the sale notification in token of having satisfied with the conditions of the sale.

Further particulars can be had from this office or Range Office, Palappilly during office hours.

A. JOSEPH,
*Divisional Forest Officer.*

## SPECIAL DIVISION, PALGHAT

### പുനർലേലപ്പരസ്യം

ജി1—11836/82. 1983 ഫെബ്രുവരി 28.

ഈ ഡിവിഷനിൽപെട്ട പാലക്കാട് സ്പെഷ്യൽ റെയിഞ്ചിലെ ചുലനൂർ, മുണ്ടൂർ സെക്ഷനുകളിലെ 550—ഓളം വരുന്ന കരിമ്പനകളിൽനിന്ന് ഈ വർഷത്തെ പട്ട ശേഖരിച്ചു കടത്തിക്കൊണ്ടുപോകുന്നതിനുള്ള അവകാശം 1983 മാർച്ച് 24—ാം തീയതി പകൽ 11 മണിക്ക് പാലക്കാട് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പാലക്കാട് സ്പെഷ്യൽ റെയിഞ്ച് പരിസരത്തുവച്ച് എം. എഫ്. പി. ലേല നിബന്ധനകൾക്കു വിധേയമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലത്തിൽ പങ്കുചേരാൻ ആഗ്രഹിക്കുന്നവർ നിരതദ്രവ്യമായി 500 രൂപ ലേലസമയത്തിനുമുമ്പായി കെട്ടിവയ്ക്കേണ്ടതാണ്.

ലേലം സ്ഥിരപ്പെടുത്തിയിട്ടുള്ള ഉത്തരവ് ലഭിച്ച് 15 ദിവസത്തിനകം ലേലസംഖ്യ മുഴുവനും വിൽപ്പന നികുതി അടക്കം (നിരതദ്രവ്യം കഴിച്ച് ബാക്കി) വിജയിക്കുന്ന ലേലക്കാരൻ കെട്ടിവയ്ക്കേണ്ടതാണ്. അങ്ങനെ ചെയ്യാത്തപക്ഷം നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതും പട്ട ശേഖരിക്കുന്നതിനുള്ള അവകാശം ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ മറുലേലം ചെയ്യുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ പാലക്കാട് സ്പെഷ്യൽ റെയിഞ്ചാഫീസിലോ അന്വേഷിക്കേണ്ടതാണ്.

പട്ടിക

റെയിഞ്ച്.—പാലക്കാട് സ്പെഷ്യൽ റെയിഞ്ച്.

സെക്ഷൻ.—മുണ്ടൂർ, ചൂലനൂർ.

പനകളുടെ എണ്ണം.—മുണ്ടൂർ 230 എണ്ണം
ചൂലനൂർ 320 എണ്ണം

ശേഖരിക്കാവുന്ന പട്ടകളുടെ എണ്ണം.—3,000

കാലാവധി.—ഉടമ്പടി തീയതിമുതൽ 30—4—1983 വരെ

(ഒപ്പ്.)
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## PALGHAT DIVISION

### തടി ലേലപ്പരസ്യം

ജി1—1013/83. 1983 ഫെബ്രുവരി

ഈ ഡിവിഷനിലെ താഴെ പട്ടികയിൽ വിവരിക്കുന്ന തടികൾ, വിറക് മുതലായവ സാധാരണ ഡിപ്പോ ലേലവ്യവസ്ഥകൾക്ക് വിധേയമായി പാലക്കാട് ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പട്ടികയിൽ കാണിച്ച സ്ഥലത്തും സമയത്തും പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതായിരിക്കും. ലേലദിവസം ഒരു പൊതു അവധിയായി പ്രഖ്യാപിക്കപ്പെട്ടാൽ ലേലം അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്തും സ്ഥലത്തും വെച്ചു നടത്തുന്നതായിരിക്കും.

ലേലത്തെ സംബന്ധിച്ച് കൂടുതൽ വിവരങ്ങൾക്ക് ലേലനിബന്ധനകൾ നോക്കുകയോ ഈ ആഫീസിലോ ഒലവക്കോട്, മണ്ണാർക്കാട് എന്നീ റെയിഞ്ചാഫീസുകളിലോ അന്വേഷിക്കുകയോ ചെയ്യുക.

പട്ടിക

| | ഇനവിവരം | ഏകദേശം അളവ് | | ലേലസ്ഥലവും തീയതിയും സമയവും |
|---|---|---|---|---|
| 1. | തേക്കു ബി II | 56.665 | ക്യൂ. മീ. | 23-3-1983-നു കാലത്ത് 10 മണിക്ക് കാർട്ടേഴ്സ് പരിസരത്തുള്ള ഡിപ്പോയിൽ വച്ച്. |
| | തേക്കുകഴകൾ 1 മുതൽ 3 ക്ലാസു വരെ | 129 | എണ്ണം | |
| | തേക്കുതടികൾ 3, 4 ക്ലാസ് | 1.467 | ക്യൂ.മീ. | |
| | വേങ്ങ | 0.132 | .. | |
| 2. | തേക്ക് 1 മുതൽ 4 ക്ലാസ് | 43.692 | .. | 25-3-1983-നു കാലത്ത് 10 മണിക്ക് 1937 ആർ. എ. ഏലിവാലിൽവെച്ച്. |
| | പലതരം തടികൾ | 14.065 | .. | |
| | തേക്കുകഴകൾ 1 മുതൽ 3 ക്ലാസ് | 176 | എണ്ണം | |
| 3. | തേക്ക് ബി 2 | 24 | ക്യൂ.മീ. | 26-3-1983-ന് കാലത്ത് 10 മണിക്ക് 1936 ആർ. എ. യോണിയിൽ വെച്ച്. |
| | തേക്ക് | 0.568 | .. | |
| | തേക്ക് ബില്ലറ്റ്സ് | 1/4 | മെ.ടൺ | |
| 4. | തേക്ക് 1 മുതൽ 5 ക്ലാസ് | 1,000 | ക്യൂ.മീ. | 28-3-1983-ന് കാലത്ത് 10 മണിക്ക് 1982 എഫ്. എഫ്. എ. വാളയാറിൽ വെച്ച്. |
| | പലതരം തടികൾ | .200 | .. | |
| | തേക്കുകഴകൾ 1 മുതൽ 5 ക്ലാസ് | 3,000 | .. | |
| | തേക്ക് ബില്ലററ്സ് | 1000 | മെ.ടൺ | |
| 5. | തേക്ക് 1 മുതൽ 4 ക്ലാസ് | 37 | ക്യൂ.മീ. | 30-3-1983-ന് കാലത്ത് 10 മണിക്ക് തണ്ണീർക്കാട് ഡിപ്പോയിൽ വെച്ച്. |
| | തേക്കുകഴകൾ 1 മുതൽ 5 ക്ലാസ് | 603 | എണ്ണം | |
| 6. | തേക്കുകഴകൾ 1 മുതൽ 5 ക്ലാസുവരെ | 4181 | എണ്ണം | മുക്കാലി ഡിപ്പോയിൽ വെച്ച് 4-4-1983 കാലത്ത് 10 മണിക്ക് |
| | തേക്ക് ബില്ലററ്സ് | 105 | മെ. ടൺ | |
| | പലതരം വിറക് | 51 | ... | |
| | തേക്ക് ചുള്ളി വിറക് | 20 | .. | |
| 7. | തേക്ക് 1 മുതൽ 2 ക്ലാസ് | 28.247 | ക്യൂ.മീ. | 7-4-1983-ന് കാലത്ത് 10 മണിക്ക് തിരുവിഴാംകുന്ന് റെസ്റ്റ് ഹൗസ് പരിസരത്തു വെച്ച്. |

കുറിപ്പ്: മേൽപ്പറഞ്ഞ അളവുകൾ ഏകദേശം നാമമാത്രമാണ്. കേരള ഗവൺമെന്റിന്റെയും കെ. എസ്. ഇ. ബോർഡിന്റെയും തപാൽ വകുപ്പിന്റെയും സെലക്ഷനുശേഷം ബാക്കി വരുന്ന സാധനങ്ങൾ മാത്രമേ വിൽപ്പനയ്ക്കുണ്ടാവുകയുള്ളൂ.

എസ്. പി. സിംഗ്,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

പാലക്കാട്.

## SPECIAL DIVISION, KOZHIKODE

I

### SHOW-CAUSE NOTICE

No. EI.3163/81. 18th February, 1983.

*Sub:*—Establishment—Sri K. Prabhakaran, Forest Gnard—Unanthorised absence for duty—Show-cause notice issued.

*Ref.*—1. Range Office, Kuttiady Ref. No. Cl.5/81 dated 23-5-1981 and 20-11-1982.

2. This Office Ref. No. EI. 3163/81 dated 19-10-1981 and 25-10-1982.

Sri K. Prabhakaran, Forest Guard while holding the post of Forest Guard in Kuttiady Range of Special Division, Kozhikode has unauthorisedly absented from duty with effect from 1-5-1981. Snbsequently he was granted half pay leave for 45 days from 1-5-1981 to 14-6-1981 on medical ground. But he has not turned up for duty after the expiry of leave or not applied for extension of leave till date. A show-cause notice was issued to the Forest Guard in his home address as per this Office No. EI. 3163/81 dated 19-10-1981 and he has acknowledged receipt of the notice on 4-11-1981 but no reply has been received from the Forest Gnard so far. Again in this Office ref. No. EI. 3163/81 dated 25-10-1982 another show-cause notice was issued to the Forest Guard through the Range Officer, Kuttiady for being served on the Forest Guard, in person. But the Range Officer, Knttiady in his reference No. Cl.12/82 dated 20-11-1982 has reported that on enquiry at the Forest Guard's House, it is learnt that the Forest Guard is not available at his house and that whereabout of the Forest Guard is not knwn.

In the circumstances Sr iK. Prabhakran, Forest Guard (Knttiady Range, Special Division, Kozhikode) who is unauthorisedly absented from duties with effect from 15-6-1981 is requested to show-cause why he should not be removed from service as per the provision contained in Kerala Civil Service (Classification, Control & Appeal) Rules 1960. He is allowed 30 days time from the date of publication of the notice to submit his written statement of defence. If nothing is heard from him within the stipulated time, the matter will be proceeded on the presumption that he has no statement of defence to offer and orders will be issued accordingly, without further notice.

P. ALVIKUTTY,
*Divisional Forest Officer.*

II

## AUCTION SALE NOTICE

No. G. 3427/81 *28th February*, 1983.

It is hereby notified for the information of the public that the right to taungya cultivation in the areas in Kaleptta Range mentioned in the schedule attached for the period noted against each will be sold in public auction at the time, date and place noted in the schedule by the Divisional Forest Officer, Special Division, Kozhikode or by any other Officer authorised by him for the purpose. If the date fixed for the sale happens to be a public holiday, the sale will be conducted on the next working day immediately following the holiday. The sale is subject to the following conditions. The areas mentioned in the schedule are approximate and the Divisional Forest Officer reserves the right to withdraw any area or add any more area in this schedule at the time of sale.

1. The area has been divided into convenient strips of about 5 hectares or lesser area each and each block will be sold as separate unit.

2. A sketch showing the location of the area can be seen from the Forest Range Office concerned.

3. Intending bidders are advised to inspect the area with the permission of the Range Officer concerned before the sale and satisfy themselves about the nature of locality, fertility of the soil etc. Complaints on any kind received after the sale will not be entertained.

4. The co-operative societies belonging to the following categories will be given preference in the matter of leasing out forest lands for taungya cultivation. If co-operative societies come forward with sufficient solvency certifiate obtained from the Deputy Registrar of Co-operative Societies for taking up taungya cultivation on or before 19-3-1983, 5 p.m. the area available for such cultivation will be leased out to such societies on negotiation on the basis of G.O., 240/68/Agri. dated 3-5-1968, G.O. No. 109/75/AD dated 25-3-1975, G.O. MS. 162/75/AD dated 19-5-1975, G.O. MS. 291/76/Agri. dated 30-3-1976 and G.O. MS. No. 177/77/Agri. dated 10-6-1977.

(i) The Tribal Co-operative Societies and Harijan Co-operative Societies having at least 100% membership by the scheduled castes and scheduled tribes and registration in the particular division.

(ii) Each of those societies should have a qualified paid Secretary.

The above mentioned deserving societies shall send their applications along with the solvency certificate obtained from the Deputy Registrar of Co-Operative Societies so as to reach in this office on or before 5 p.m. on 19-3-1983. Certificate to the above effect [clause (i) and (ii) above] should also be obtained and sent with the application. No application will be considered without these certificates.

The maximum area to be leased out will be calculated at the rate of one hectare per member of the society subject to the production of solvency certificate.

The allotment of the land will be done by committee constituted for the purpose at Range Office, Kalpetta on 21-3-1983 at 11 a.m.

Offers of the Co-operative Societies should be accompanied by the following:—

(a) Necessary solvency certificate (original) obtained from the Deputy Registrar of Co-operative Societies.

(b) Copy of resolution authorising to take up the lease.

(c) Copy of Resolution authorising the person to apply for and execute agreement on behalf of the Society.

(d) A declaration to the effect that the society agrees to abide by the terms and conditions of the taungya lease agreement to be executed with the Forest Department which may be seen at the Divisional Forest Office on any working day.

5. Each intending bidder must deposit a sum of Rs. 100 per hectare as earnest money deposit before the commencement of the sale. 1/3 of the lease amount less the E.M.D. bid by them should be paid in cash on the date of auction itself failing which the E.M.D. deposited by them will be forfeited to Government and the area resold at the risk and loss of such bidders. The E.M.D. of the unsuccessful bidders will be returned at the close of the sale.

6. Security deposit at the rate of Rs. 50 per hectare will be collected from the societies taking up taungya cultivation. They will also make advance payment of 1/3 of the lease rent and the balance 2/3 of the rent will be paid before harvesting the crop in the case of II year plantation. For the I year plantation, the lease rent will be collected as follows:—

(a) The first 1/3 of the lease amount to be remitted on the date of auction or allotment as the case may be out of the balance 2/3, 1/3 to be remitted before the end of January or before the harvest of the I year tapioca whichever is earlier.

The last 1/3 to be remitted before harvest of the second year crop or before the expiry of the lease period, whichever is earlier. Penalty will be levied if the remittance is delayed beyond the periods specified above.

7. The officer conducting the sale may refuse to accept the E.M.D. of any intending bidder without assigning any reason therefor and there shall be no appeal against such decision.

8. The bid amount will be on lump sum for cultivation of each block.

9. Each highest bidder should remit the 2/3 balance amount due and security deposit @ Rs. 100 per hectare within 15 days from the date of despatch of confirmation order and execute agreement with the Divisional Forest Officer, Special Division, Kozhikode on Rs. 3.50 stamp paper. Unless and until the agreement is executed, he/society shall not be allowed to start any work in the area leased out. For the first

year plantation the lease rent will be collected as per the time schedule specified in condition (a) above.

10. In case of failure to remit the balance amount and security within 15 days as stated above 30 days extension may be granted by the Divisional Forest Officer with 12 per cent interest. In case of further failure for remittance the Conservator of Forests, Vested Forests, may grant extension according to his discretion realising 12 per cent interest upto 30 days.

11. In case, remittance of balance amount and security has been made duly and execution of agreement alone is delayed then a fine at the rate of Re. 1 per day of delay from the date of remittance of security shall be levied upto 30 days and in case of failure the contract will be cancelled.

12. Should the successful bidder/co-operative societies fail to pay the lease amount and security deposit or execute the agreement within the time specified, the amount remitted by him/society on the date of auction is liable to be forfeited to Government, the lease cancelled and the right resold or the area cultivated departmentally at his/society's risk and he/society shall also be responsible for and shall make good any loss which the Government of Kerala may sustain by such resale or departmental working as the case may be, but shall have no claim for any surplus, which may accrue thereby. The Divisional Forest Officer, Special, Kozhikode will be at liberty to decide the method of resale to be conducted. In such resale the defaulter will not be allowed to partake.

13. In case the security is not found sufficient to make good the loss, if any, sustained by Government by default of losses such amount will be realised under R.R. Act. In the case of co-operative societies, such loss will be made good from the assets of the societies.

14. The area will be in possession of the lessees immediately after executing necessary agreement.

14. (a) The lessee shall do the work of slash felling, burning and reburning over the entire area of the bit/bits immediately after taking possession of the bit/bits to the satisfaction of the Divisional Forest Officer. In the event of failure on the part of the lessee to do the above work, the lease will be cancelled and all money paid by the lessee will be forfeited to Government. The lessee will take special care not to damage the surviving plants in the bit during the process of slash felling, burning etc.

15. (a) He/society shall also build up and maintain contour bunds, whenever required to prevent soil erosion.

(b) Aligning and staking the bit shall be undertaken by the department. The planting will be done by the lessee with the teak stumps supplied by the department at their cost to the satisfaction of the department.

(c) The lessee will be given the right of cultivating the land with the crops specified in the schedule.

(d) The lessee will replace the casualties with the stumps supplied by the department. The cultivation of the land with the crops specified will be allowed only after sprouting the planted stumps completed in the bits. Tapioca is to be planted only in quincunx in the middle of four plants. The variety of tapioca locally known as "100 ..." will not be allowed to be cultivated. The size of the mound should at no time exceed one metre in diameter and 60 (sixty) cms in height from the general ground level. The department will have the liberty to reduce the number and the dimensions of the mounds should their number of dimensions are at any time more than those herein specified, and this will be done at the cost of the lessee.

(e) The entire planted area should always be kept well weeded as directed by the Range Officer concerned. If the weedings are not done properly and at the required period, the work will be undertaken by the department at the cost of the licensee.

(f) The licensee should do the replacement of casualties as per the directions of the Range Officer at his own cost for which seedlings will be supplied by the department [illegible] the nearest nursery site.

16. Three weedings to the plantations are to be done by the licensee free of charge in May-June the other in August-September and the last in November-December in each year as specified by the department. It is necessary that the plants are kept clear of all crops and weed growth to a radius of 60 cms and macrantha etc. should be uprooted and kept out free round the plants by the licensee. Lanthana, Bamboos, Tremea and macrantha etc. should be uprooted and kept free of stumps by the licensee. He is responsible for weeding of the plants or sown species in the whole area, irrespective of whether he/society cultivates the whole area or not. If at any time it is found that the plants are neglected or unduly suppressed by the crop raised or weeds even after licensee has been duly warned in writing by the Range Officer, the department may incur expenditure to provide necessary relief to the plants as often as found necessary. The licensees shall not object to this operation and should also pay the cost incurred thereof within 7 days of receipt of the notice from the Divisional Forest Officer or the Range Officer to that effect and will not be entitled to compensation for any loss whatsoever which may result thereby.

Further if it is found necessary to cut drains for the benefit of the plantations the department reserves the right to do so.

17. The licensee shall be responsible for the proper tending and maintenance of the forest species planted in the area throughout the period of licence and he shall replant all casualties if the casualties at the end of each year exceed ten per cent of the total number, the licence is liable to be cancelled and the security amount forfeited to Government and the right of cultivation resold at the risk and loss of the licensee. But if the Chief Conservator of Forests, is convinced that the failure is caused due to the circumstances beyond the control of the licensee, the Chief Conservator of Forests may exempt the licensee from the above.

18.(a) Before the expiry of the period of the licence the licensee shall conduct a mammatty weeding. The licensee shall not be entitled to any crop that was raised by him but left unremoved by him at the close of the lease period. No extension of time for the licence

shall be ordinarily granted. But under circumstances beyond the control of the licensee, the Divisional Forest Officer may grant extension of time for the licence period, for two months more from the date of expiry of licence period after recovering the proportionate rent for the period of extension granted.

(b) If convinced that extension to the lease period is necessary in the interest of planting works, the Conservator of Forests will grant extension upto six months under the following conditions.

(i) The licensee will be allowed to enjoy the extension granted only after writing up a mahazar fixing the exact percentage of casualties and the present average height of the existing plants.

(ii) The licensee should remit an additional proportionate lease rent fixed by the Conservator of Forests for the performance of the additional departmental works.

(iii) The licensee should hand back the area at the end of the extension period fully stocked and with the plants in excellant height growth.

19. The licensee shall protect the area against forest fires and also shall prevent the fire spreading outside the area into the adjoining forest or plantations. He is also bound to render every help to the department in extinguishing the fire if it breaks out in the neighbourhood of the licensed area. He is also bound to abide by the Forest Act and rules framed thereunder.

20. All orders issued by the Divisional Forest Officer and the Range Officer relating to the maintenance on the area shall be strictly carried out by the licensee. The licensee will also be held responsible for all acts done by himself and his employees, cultivators etc. engaged by him for this contract. For this purpose, he should submit to the Range Officer a list of his agents, employees and cultivators working in the area for approval. The licensee or his authorised agents shall be present at the site when any work is carried out therein and shall personally supervise all works. For these purposes, the licensee may appoint authorised agents duly accredited by proper power of attorney executed in stamp paper and got approved by the Divisional Forest Officer.

21. The soil working for raising the second crop if any allowed shall be done only after tracing out the tree species planted therein by the department. Burning will not be permitted inside the area after the alignment and stacking works are done.

22. All wood and debris collected after the planting shall be laid in line along the contours in the open space between the forest species, planted there so as to prevent soil erosion. While doing weeding or soil working the roots of the forest species planted shall on no account be cut by otherwise disturbed.

23. No sheds shall be constructed inside the licensed area. If the licensee or his workmen require any place for putting up sheds of their accommodation, the Range Officer shall allot convenient space outside the licensed area. The licensee and his agents shall use only such approved sites for putting sheds and collecting and storing the field crop raised by the licensee.

24. No tapioca will be permitted to suppress or smoothen the forest plant and if it is seen that any branch of stem of tapioca is growing towards the any other forest plant it should be removed by the licensee. If he fails to do so the licensee will be fined by the Divisional Forest Officer an amount not exceeding Rs. 20 at a time and such branches or stumps will be removed by the department at the cost of the licensee.

25. In mediocre and poor soil and steep slopes tapioca will not be allowed. The right to decide which crop should be allowed in a particular block will rest with the Divisional Forest Officer whose decision will be final.

26. (a) After first crop of tapioca is harvested the licensee will have to weed the area as per existing terms and conditions. The lease will always be for the crop mentioned in the schedule.

(b) No paddy or other crop will be sown in a radius of 2' around the plants and the plants will be kept clear of field crop completely.

(c) For any excess number of tapioca mounds found in the leased area over that admissible according to agreement conditions the licensee will be fined @ Re. 1 per mound and the same will be destroyed immediately on being noticed.

(d) Unless, and until the departmental dues are paid in full and the weeding works etc. are done satisfactorily, the harvested crop will not be allowed to be removed from the land cultivated. All removals shall be effected only with permission of the Range Officer concerned.

27. The land and the education cess if necessary and any other amounts payable on account of lease shall be paid by the licensee in addition to the lease amount.

28. If during the terms of lease any plot on the area referred to above is required by the department for departmental works it should be surrendered by the licensee who will be allowed to proportionate rebate in the lease amount.

29. The licensee shall not sublet this area to anybody without the written permission of the Divisional Forest Officer, Special, Kozhikode.

30. An account of the out-turn of the crops should be furnished by the licensee to the Range Officer concerned within 2 weeks of the completion of lease.

31. Any money due to the Government, from the licensee is recoverable from him under the R.R.Act.

32. If the contract value is Rs. 500 or above the security deposit shall be released only on production of the Agricultural Income-tax and salestax clearance certificates. Incometax and salestax payable by the licensees are liable to be deducted from the security deposit before it is released if not paid then and there. If the contract value is Rs. 5,000 or above, the incometax clearance certificate also shall be produced before the security deposit is released. The central income-tax payable by the licensee shall also be liable to be deducted from the security deposit before it is released.

33. The sale is subject to the confirmation by the Divisional Forest Officer, Special Division, Kozhikode. The Divisional Forest Officer reserves the right to withheld the sale of any of the items in the schedule from the scope of the sale without assigning any reason.

34. From the area available for taungya cultivation smaller areas required for distribution among the hill tribes will be set apart and the balance areas alone will be auctioned.

35. Rule notified under G.O. P. 62/76/AD dated 23-2-1976 and published in the Gazette dated 9-3-1976 shall be binding on any person who attests copy of the sale notification in token of having satisfied with the conditions of the sale.

36. The following are the crop pattern:

Tapioca, tapioca.

The successful bidder will have to intimate the crop pattern within one week of auction and execute the agreement. The choice will be allowed subject to the approval of competent authority. The period for one crop will be 18 months and two crops 36 months from the date of intimation of confirmation.

37. Further conditions if any will be announced at the time of sale.

SCHEDULE

*Kalpetta Range:*

1977 Teak Plantation, Mathamangalam — 53.44 hectares.

*Place and date of sale.*—Kelpetta Range Office, Kalpetta on 29-3-1983 11 a.m.

The area mentioned above are approximate. Sale may be made strip-wise or area-wise depending on the discretion of the Divisional Forest Officer. The abovementioned schedule is an approximate amount of area to be available. Any other area available for taungya by then and considered fit for it may be put up for auction depending on the discretion of Divisional Forest Officer.

Kozhikode-6.

P. ALAVIKUTTY,
*Divisional Forest Officer.*

---

## TIMBER SALES DIVISON, KOZHIKODE

പുനർലേലപ്പരസ്യം

(1)

നമ്പർ ടി2.4629/82. 1983 ഫെബ്രുവരി, 23.

ഈ ഡിവിഷന്റെ കീഴിലുള്ള നെടുങ്കയം ഡിപ്പോയിൽനിന്നും താഴെ പറയുന്ന ആം 6–10–1982–ലെ ലേലത്തിൽ വിളിച്ചെടുത്തതും ലേല നിബന്ധനകളും മററും അനുസരിച്ച് ബാക്കി വിലയും മററും അടച്ച് നീക്കം ചെയ്യാതെ ഡിപ്പോയിൽ കിടക്കുന്നതായ തടികളും മററും ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൻമേൽ കോഴിക്കോട് ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ 6–4–1983 രാവിലെ 10 മണിമുതൽ സാധാരണ ഡിപ്പോ ലേലത്തോടൊപ്പം മറുലേലം ചെയ്തു വിൽക്കുന്നതാണ്.

പേരും വിലാസവും.—ശ്രീ. എം. സി. ബീരാൻ ഹാജി, ടിമ്പർ മർച്ചന്റ്, മാങ്കാവ്, കോഴിക്കോട്–7

തടികളുടെ ഇനവിവരം.—കരിമരുത് (കരാറുമതി) 3 9.602 ക്യു.മീ.

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി ലേല നിബന്ധനകളും ലേല സാധനങ്ങളും കണ്ട് തൃപ്തിപ്പെടേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക് ഡിപ്പോയിൽ അന്വേഷിക്കുക.

(2)

നമ്പർ സി2.4878/82. 1983 ഫെബ്രുവരി, 23.

ഈ ഡിവിഷന്റെ കീഴിലുള്ള അരുവാക്കോട് ഡിപ്പോയിൽനിന്നും താഴെ പറയുന്നവർ 2–11–1982-ലെ ലേലത്തിൽ വിളിച്ചെടുത്തതും ലേല നിബന്ധനകളനുസരിച്ച് ബാക്കി വിലയും മററും അടച്ച് നീക്കം ചെയ്യാതെ ഡിപ്പോയിൽ കിടക്കുന്നതും ആയ തടികളും മററും ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിൻമേൽ കോഴിക്കോട് ടിംബർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ 5–4–1983 രാവിലെ പത്തു മണി മുതൽ സാധാരണ ഡിപ്പോ ലേലത്തോടൊപ്പം മറുലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

| ക്രമനമ്പർ | പേരും മേൽവിലാസവും | തടികളുടെ ഇനവിവരം | | |
|---|---|---|---|---|
| 1. | ശ്രീ. വി. പി. അലവി ഹാജി, ഗോൾഡൺ ടിംബേഴ്സ്, പത്തപ്പിരിയം, മലപ്പുറം ജില്ല | തേക്ക് | സി 4 34 | 4.410 |
| | | .. | ബി. 2 1 | 0.386 |
| | | തേക്കുകൾ 2 ബി | | 4 എണ്ണം |
| 2. | എസ്. ഫ്രാൻസിസ്, വുഡ്‌ലാന്റ് വുഡ് ഇൻഡസ്ട്രീസ്, വളപട്ടണം | *തേക്ക് പില്ലറ്സ് | | 20.00 മെ.ടൺ |
| 3. | ശ്രീ. എ. മുഹമ്മദ് കുഞ്ഞി, ശാന്തി ടിംബർ കോർപ്പറേഷൻ, മഞ്ചേരി–3 | തേക്ക് 33 | | 9.507 |

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി ലേല സാധനങ്ങളും ലേല നിബന്ധനകളും മററും കണ്ട് തൃപ്തിപ്പെടേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക് ഡിപ്പോയിൽ അന്വേഷിക്കുക.

പി. ഗോപിനാഥൻ,

കോഴിക്കോട്. ഡിവിഷണൽ ഫോറസ്ററാഫീസർ.

## KOZHIKODE (T) DIVISION

I

ചെറുവനവിഭവ പുനർലേലപ്പരസ്യം

നമ്പർ ടി 2.2682/82. 1983 മാർച്ച് 1.

ഈ ഡിവിഷന്റെ കീഴിലുള്ള, സുൽത്താൻ ബത്തേരി റെയിഞ്ചിലെ വനങ്ങളിൽനിന്നും ശേഖരിച്ചെടുത്ത 327 കിലോഗ്രാം തേൻ, 5 കിലോഗ്രാം തേൻ മെഴുക്, എന്നിവ താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥനോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ ഡിപ്പാർട്ടുമെന്റിലെ സാധാരണ ലേലവ്യവസ്ഥകൾക്കു വിധേയമായി കുപ്പാടിയിലുള്ള ചെതലയം റെയിഞ്ചാഫീസിൽവെച്ച് 24-3-1983-ന് പകൽ 11 മണിമുതൽ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു.

നിരതദ്രവ്യം.—500 രൂപ.

II

തേക്കുതടി, കഴ ലേലപ്പരസ്യം

നമ്പർ ടി2.541/83. 1983 മാർച്ച് 1.

ഈ ഡിവിഷന്റെ കീഴിലുള്ള സുൽത്താൻബത്തേരി, ചെതലയം എന്നി റെയിഞ്ചുകളിലെ താഴെ പറയുന്ന തേക്കിൻതോട്ടങ്ങളിൽ നിന്നും ശേഖരിച്ച് ഡമ്പിംഗ് ഡിപ്പോകളിൽ അട്ടിവെച്ചിരിക്കുന്നതും താഴെ വിവരിക്കുന്നതുമായ തേക്കുതടികളും കഴകളും താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥനോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ കുപ്പാടിയിലുള്ള ചെതലയം റെയിഞ്ചാഫീസിൽ വെച്ച് 24-3-1983-നു പകൽ 11 മണി മുതൽ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലം 2-11-1982-ന് കേരള ഗസററിൽ ഫോറസ്ററ് ഷീററ് 476 മുതൽ 479 വരെയുള്ള പുറങ്ങളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള നിബന്ധനകൾക്കു വിധേയമായിരിക്കും.

ലേലത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന തടികളിൽ നിന്നും കഴകളിൽ നിന്നും കമ്പിത്തപാൽ വകുപ്പ്, ഇലക്ട്രിസിററി ബോർഡ്, മററ് ഗവൺമെൻറ് ഡിപ്പാർട്ടുമെന്റുകൾ എന്നിവയ്ക്ക് ആവശ്യമുള്ളവ കഴിച്ചു മാത്രമേ ലേലം ചെയ്യുകയുള്ളൂ. ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ ലേലത്തിനു മുമ്പായി തടികളും കഴകളും അതതു ഡമ്പിംഗ് ഡിപ്പോകളിൽ നേരിട്ടുപോയി അവയുടെ ഗുണവിവരവും ഗതാഗതസൗകര്യവും മനസ്സിലാക്കേണ്ടതാണ്. ഇക്കാര്യങ്ങളിൽ പിന്നീട് ഉണ്ടായിക്കുന്ന പരാതികളൊന്നും പരിഗണിക്കുന്നതല്ല.

കൂടുതൽ വിവരങ്ങൾക്ക് സുൽത്താൻ ബത്തേരിയിലുള്ള ചെതലയം, ബത്തേരി എന്നി റെയിഞ്ചാഫീസുകളിൽ അന്വേഷിക്കുക.

നിരതദ്രവ്യം.—1000 രൂപ.

ലേലത്തീയതി.—24-3-1983 പകൽ 11 മണി മുതൽ.

കുറിപ്പ്:—മേൽപറഞ്ഞവയ്ക്കു പുറമേ ഡിപ്പോവിലെത്തുന്ന തടികളും കഴകളും ലേലത്തിൽ ഉൾപ്പെടുത്തുന്നതാണ്.

പട്ടിക

| ഇനവിവരം | | ഡമ്പിങ്ങ് ഡിപ്പോകളുടെ പേര് | | | | | |
|---|---|---|---|---|---|---|---|
| | | 1938 കുറിച്ച്യാട് | 1946 കുറിച്ച്യാട് | 1960 കുറിച്ച്യാട് | 1960 പാതിരി | 1978 പാതിരി | 1977 പാതിരി |
| ചെതലയം റെയിഞ്ച് | | | | | | | |
| തേക്കുതടി | II-ാം തരം | 2.855 ക്യു.മീ. | 3.029 ക്യു.മീ. | .... | .... | .... | .... |
| .. | III-ാം തരം | 27.255 .. | 19.260 .. | .... | 1.594 ക്യു.മീ. | | |
| .. | IV-ാം തരം | 20.268 .. | 17.463 .. | .... | 1.171 .. | | |
| .. | നീളം കുറഞ്ഞത് | 0.577 .. | 0.893 | .... | 0.109 .. | | |
| തേക്കുകഴകൾ | I-ാം തരം | 180 എണ്ണം | 134 എണ്ണം | .... | 14 എണ്ണം | | |
| .. | II-ാം തരം | 623 .. | 499 .. | 36 എണ്ണം | 266 .. | | |
| .. | III-ാം തരം | 734 .. | 327 .. | 417 .. | 1251 .. | | |
| .. | IV-ാം തരം | 594 .. | 292 .. | 3067 .. | 4527 .. | | |
| .. | V-ാം തരം | 10 .. | 160 .. | 1955 .. | 1270 .. | 5500 എണ്ണം | 8700 എണ്ണം |
| ബത്തേരി റെയിഞ്ച് | | 1946 ആലത്തൂർ | 1969 റാംപൂർ | 1960 എടത്തറ | 1960 റാംപൂർ | 1959 റാംപൂർ | |
| തേക്ക്തടി | III-ാം തരം | 5.352 ക്യു.മീ. | | .... | .... | 2.00 ക്യു. മീ. | |
| .. | IV-ാം തരം | 3.432 .. | .... | 0.118 ക്യു.മീ. | | 5.00 .. | |
| തേക്കുതടി നീളംകുറഞ്ഞത് | | 0.319 .. | .... | .... | | 1.00 .. | |
| തേക്കുകഴകൾ | I-ാം തരം | 122 എണ്ണം | .... | .... | 500 എണ്ണം | 400 എണ്ണം | |
| .. | II-ാം തരം | 367 .. | 89 എണ്ണം | 37 എണ്ണം | 1100 .. | 400 .. | |
| .. | III-ാം തരം | 750 .. | 600 .. | 331 .. | 2200 .. | 600 .. | |
| .. | IV-ാം തരം | 300 .. | 6600 .. | 2126 .. | 1700 .. | 600 .. | |
| .. | V-ാം തരം | 96 .. | 5600 .. | 2560 .. | 50 .. | 600 .. | |

ബാബുജി എം. ജോർജ്ജ്,
ഡിവിഷണൽ ഫോറസ്ററാഫീസർ.

## SPECIAL DIVISION, TELLICHERRY

ടാപ്പിയോക്ക കൃഷി ലേലപ്പരസ്യം

നമ്പർ ജി. 952/83. 1983 മാർച്ച് 2.

ഈ ഡിവിഷനിൽപ്പെട്ടതും താഴെ 'പട്ടിക ബി'യിൽ വിവരിക്കുന്നതുമായ ബ്ലോക്കുകളിൽ ടാംഗിയ സിസ്റ്റപ്രകാരം ഉടമ്പടി തീയതിമുതൽ 1984 സെപ്റ്റംബർ മാസം 30-ാം തീയതി വരെയുള്ള കാലത്തേക്ക് ഒരു വിള മരച്ചീനി (കപ്പ) കൃഷിചെയ്യുന്നതിനുള്ള അവകാശം ഹരിജന സൊസൈറ്റികൾ/ഗിരിജന സൊസൈറ്റികൾ എന്നിവയ്ക്കും അതിനായി സംഘടിപ്പിക്കുന്ന കമ്മിറ്റി/ബ്ലോക്കുകൾക്ക് അലോട്ടു ചെയ്യുന്നതും അങ്ങനെ അലോട്ടുചെയ്യാതെ ബാക്കിവരുന്ന ബ്ലോക്കുകൾ തലശ്ശേരി ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തലശ്ശേരി ഡിവിഷണൽ ഫോറസ്റ്റ് ഓഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്യുന്നതുമാണ്. ലേലദിവസമോ അലോട്ടുമെന്റു ദിവസമോ അവധിയായി പ്രഖ്യാപിക്കുകയാണെങ്കിൽ അതിനടുത്ത ദിവസം ലേലവും അലോട്ടുമെന്റും നടത്തുന്നതായിരിക്കും.

അലോട്ടുമെന്റിനും ലേലത്തിനും നിശ്ചയിച്ചിരിക്കുന്ന സമയവും തീയതിയും താഴെ ചേർത്തിട്ടുണ്ട്. അപേക്ഷാഫാറം ഈ ആഫീസിൽ നിന്നും വാങ്ങാവുന്നതാണ്.

### സൊസൈറ്റി അലോട്ടുമെന്റിനുള്ള വ്യവസ്ഥകൾ

1. ഒരു ഹെക്ടറിനു നിലവിലുള്ള കല്പനകൾക്കു വിധേയമായി പാട്ട സംഖ്യ അടയ്ക്കേണ്ടതാണ്.

2. അലോട്ടു ചെയ്തു കിട്ടുന്ന ബ്ലോക്കിന്റെ ആകെ പാട്ടസംഖ്യക്ക് ഉതകുന്ന തരത്തിലും അലോട്ടുമെന്റിനു മൂന്നു മാസത്തിനകം ലഭിച്ചിട്ടുള്ളതുമായ അസൽ സോൾവൻസി സർട്ടിഫിക്കറ്റുകൾ അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. ഗവൺമെന്റ് ഉത്തരവ് നമ്പർ 281/79 എ. ഡി. തീയതി 5-6-1979 അനുസരിച്ചും ജി. ഒ. (എം. എസ്.) 40/80 എ. ഡി തീയതി 11-2-1980 അനുസരിച്ചും 100 ശതമാനം മെമ്പർഷിപ്പുള്ള ഹരിജന/ഗിരിജന സൊസൈറ്റികൾക്ക് അലോട്ടു ചെയ്തു കൊടുക്കുന്നതും അലോട്ടു ചെയ്തു കിട്ടുന്ന കൂപ്പുകൾ നിയമപ്രകാരം പണമൊടുക്കി കൃഷി ചെയ്യുന്നതിന് വീഴ്ച വരുത്തിയാൽ സൊസൈറ്റികളുടെ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം ചെയ്യുന്നതും പ്രസ്തുത ലേലത്തിനുണ്ടാകുന്ന നഷ്ടം സൊസൈറ്റികളിൽ നിന്നും ഈടാക്കുന്നതുമാണ്. കൂടാതെ പ്രസ്തുത സൊസൈറ്റിയെ അഞ്ചുകൊല്ലക്കാലം വരെയുള്ള കാലത്തേക്ക് ബ്ലാക്കുലിസ്റ്റ് ചെയ്യുന്നതുമായിരിക്കും.

3. സൊസൈറ്റികൾ പ്രവർത്തിക്കുന്ന ഡിസ്ട്രിക്റ്റിലുള്ള ഡെപ്യൂട്ടി രജിസ്ട്രാറുടെ സോൾവൻസി സർട്ടിഫിക്കറ്റുകൾ ഹാജരാക്കേണ്ടതാണ്.

4. അലോട്ടുമെന്റു ദിവസം സൊസൈറ്റികളുടെ പ്രതിനിധികളായി ചുമതലപ്പെട്ടയാളുകൾ തലശ്ശേരി ഡിവിഷണൽ ഫോറസ്റ്റാഫീസിൽ ഹാജരാകേണ്ടതാണ്.

5. അലോട്ടു ചെയ്തു കിട്ടിയ തീയതി മുതൽ 15 ദിവസത്തിനകം ഭരണസമിതി പാസാക്കിയിട്ടുള്ള പ്രമേയപ്രകാരം പ്രസിഡന്റും സെക്രട്ടറിയും ചേർന്ന് 3 രൂപ 50 പൈസയുടെ മുദ്രപ്പത്രത്തിൽ ഉടമ്പടി ഒപ്പുവയ്ക്കേണ്ടതാണ്. പ്രമേയത്തിന്റെ പകർപ്പ് ഈ ഓഫീസിൽ ഹാജരാക്കേണ്ടതുമാണ്.

6. അലോട്ടു ചെയ്ത ബ്ലോക്കുകളുടെ ആകെ പാട്ടത്തുകയുടെ മൂന്നിലൊന്ന് അന്നുതന്നെ കെട്ടിവയ്ക്കേണ്ടതാണ്. ആയതിനു വീഴ്ച വരുത്തിയാൽ അലോട്ടുമെന്റ് റദ്ദ് ചെയ്യുന്നതും പ്രസ്തുത ബ്ലോക്കുകൾ അന്നുതന്നെ പരസ്യ ലേലം ചെയ്യുന്നതുമാണ്.

7. സൊസൈറ്റികൾക്കുള്ള അലോട്ടുമെന്റ് ജി. ഒ. (എം. എസ്.) 109/75 തീയതി 25-3-1975, ജി. ഒ. (എം. എസ്) 162/75 തീയതി 19-5-1975, ജി. ഒ. (എം. എസ്) 231/79 തീയതി 5-6-1979 എന്നീ ഉത്തരവുകൾക്കു വിധേയമായിരിക്കും.

### അലോട്ടുമെന്റിനും പരസ്യലേലത്തിനുമുള്ള പൊതുവ്യവസ്ഥകൾ

1. ലേലവ്യവസ്ഥകൾ അംഗീകരിച്ചതായി ഇതു സംബന്ധിച്ച പരസ്യത്തിൽ ഒപ്പിടുന്ന എല്ലാവരെയും 1961-ലെ കേരളാ ഫോറസ്റ്റ് ആക്റ്റിലെ 76-ാം വകുപ്പിൽപ്പെട്ടതും 9-3-1976-ലെ ഗസറ്റിൽ ജി. ഒ. (പി) 62/76 എ. ഡി. തീയതി 23-2-1976 നമ്പരായി പരസ്യപ്പെടുത്തിയിട്ടുള്ള പൊതുവ്യവസ്ഥകൾക്കും ബാധകമായിരിക്കും. ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേലം തുടങ്ങുന്നതിനു മുമ്പായി ആളെ തിരിച്ചറിയേണ്ടതിലേക്കായി ബന്ധപ്പെട്ട വില്ലേജ് ഓഫീസറുടെയോ പഞ്ചായത്തു പ്രസിഡന്റിന്റെയോ സാക്ഷിപത്രം ഹാജരാക്കേണ്ടതാകുന്നു.

2. മൊത്തം പാട്ടത്തുകയുടെ മൂന്നിലൊന്നു ഭാഗം ലേലദിവസംതന്നെ ഒടുക്കേണ്ടതാണ്. പാട്ടത്തുകയിൽ ബാക്കിതുക ലേലം സ്ഥിരപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനുള്ളിൽ അടയ്ക്കേണ്ടതാണ്. പ്രസ്തുത കാലയളവിൽ തുക അടയ്ക്കാത്തപക്ഷം 12 ശതമാനം പലിശയോടുകൂടി 60 ദിവസം കൂടി കാലാവധി ദീർഘിപ്പിച്ചുതരുന്നതിന് ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർക്കു അധികാരമുണ്ടായിരിക്കും. ആയതിനു വീഴ്ച വരുത്തുന്നപക്ഷം യുക്തമെന്നു തോന്നിയാൽ കാലാവധി ദീർഘിപ്പിച്ചുതരുന്നതിന് കോഴിക്കോട് വെസ്റ്റേൺ ഫോറസ്റ്റ് സർക്കിൾ കൺസർവേറ്റർക്കോ ചീഫ് കൺസർവേറ്റർക്കോ അധികാരമുണ്ടായിരിക്കുന്നതാണ്. പലിശ കണക്കാക്കുമ്പോൾ 14 ദിവസമോ അതിൽ കുറവോ ആണെങ്കിൽ പലിശ ഈടാക്കാതെ തള്ളിക്കളയുന്നതാണ്. 15 ദിവസം മുതൽ 30 ദിവസം വരെയുള്ള കാലയളവിന് ഒരു മാസത്തെ പലിശ ഈടാക്കുന്നതാണ്. 50 പൈസ മുതൽ 1 രൂപ വരെ ചില്ലറ പൈസവരുന്നത് ഒരു രൂപയായി കണക്കാക്കുന്നതും അൻപതു പൈസയിൽ കുറവാണെങ്കിൽ തള്ളിക്കളയുന്നതുമാണ്.

3. ലേലം സ്ഥിരപ്പെടുത്തിയതോ അലോട്ടു ചെയ്യുന്നതോ ആയ നോട്ടീസ് തീയതി മുതൽ 15 ദിവസത്തിനകം ലേലക്കാരൻ ഹെക്ടറിന് 100 രൂപ വച്ചും സൊസൈറ്റി ഹെക്ടറിന് 50 രൂപ വച്ചും സെക്യൂരിറ്റി ഡിപ്പോസിറ്റ് ട്രഷറി സേവിംഗ് ബാങ്കിലടച്ച് തലശ്ശേരി ഡിവിഷണൽ ഫോറസ്റ്റാഫീസറുടെ പേരിൽ അധികാരപ്പെടുത്തിയ പാസ് ബുക്കു സഹിതം 3.50 രൂപ വിലയുള്ള മുദ്രക്കടലാസിൽ ഉടമ്പടി ഒപ്പുവയ്ക്കേണ്ടതാണ്. ആയതിനു വീഴ്ച വരുത്തിയാൽ 12 ശതമാനം പലിശയോടുകൂടി 15 ദിവസവും 24 ശതമാനം പലിശയോടുകൂടി അടുത്ത 15 ദിവസവും കാലാവധി ദീർഘിപ്പിച്ചു തരുവാൻ ഡിവിഷണൽ ഫോറസ്റ്റ് ഓഫീസർക്കു അധികാരമുണ്ട്. ഇതിൽ വീഴ്ച വരുത്തിയാൽ അലോട്ടുമെന്റോ ലേലമോ റദ്ദ് ചെയ്യുന്നതും ടി അവകാശം ലേലക്കാരന്റെയോ സൊസൈറ്റിയുടെയോ നഷ്ടോത്തരവാദിത്വത്തിൽ പുനർലേലം നടത്തുന്നതുമായിരിക്കും. എന്നാൽ കൺസർവേറ്റർക്കു യുക്തമെന്നു തോന്നുന്ന പക്ഷം കാലാവധി നീട്ടിക്കൊടുക്കുവാൻ അധികാരമുണ്ടായിരിക്കും.

4. മൂന്നിലൊന്നു പാട്ടത്തുകയും സെക്യൂരിറ്റിയും അടച്ചു ഉടമ്പടി ഒപ്പുവയ്ക്കുവാൻ മാത്രം വീഴ്ച വരു

